# മലങ്കരസഭ

പുസ്തകം 18. 1961 ഫെബ്രുവരി. ലക്കം 4



നിങ്ങളും സമാധാനത്തോടെ വസിപ്പിൻ
എനിക്കു വേണ്ടി പ്രാർത്ഥിക്കയും ചെയ്‌വിൻ.

## വിഷയവിവരം


| | | പേജ് |
|---|---|---|
| 1 | പത്രാധിപലേഖനങ്ങൾ | 3 |
| i | പ. പിതാവിനെ സ്മരിക്കുക | |
| ii | പുതിയ മലങ്കരമെത്രാപ്പോലീത്താ | |
| 2. | പ. ബാവാതിരുമനസ്സിലെ 30-ാം ദിവസമടിയന്തിരം | 5 |
| 3. | പുശ്ശ്ബശ്ലോമ്മോ | 7 |
| 4. | അർമ്മേനിയൻ കാതോലിക്കോസ് തിരിച്ചുപോയി | 12 |
| 5. | മലങ്കരസഭാസന്ദർശനത്തെപററി അർമ്മീനിയൻ കാതോലിക്കോസ് | 13 |
| 6. | ആത്മീയപ്രകാശത്തിൻെറ തങ്കത്താക്കോൽ കൊണ്ടു സ്വർഗ്ഗകവാടം തുറന്നുകൊടുത്ത മഹാപുരോഹിതൻ | 14 |
| 7. | പ. പിതാവിൻെറ അന്ത്യരംഗവും അന്ത്യയാത്രയും | 17 |
| 8. | സഭയ്ക്കും സമുദായത്തിനും അന്യാദൃശമായ പുരോഗതിവരുത്തിയ മഹാപുരോഹിതൻ | 25 |
| 9. | മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രസംഗം | 26 |
| 10. | അനുശോചനപ്രസംഗങ്ങൾ | 27 |
| 11. | ഏലിയാവിൻെറ പുതപ്പ് | 28 |
| 12. | പ. ബാവാ തിരുമനസ്സിലെ ജീവചരിത്രം ഒററനോട്ടത്തിൽ | 30 |
| 13. | സ്മരണാഞ്ജലി | 31 |
| 14. | കർതൃദിനചിന്തകൾ | 32 |
| 15. | പ. കാതോലിക്കാബാവാ തിരുമേനി | 13 |
| 16. | രണ്ടു് അനുഭവസാക്ഷ്യങ്ങൾ | 39 |
| | വാർത്തകളും കുറിപ്പുകളും | 39 |


## വിശേഷദിവസങ്ങൾ

1964 ഫെബ്രുവരി 16 മുതൽ മാർച്ച് 15 വരെ.

ഫെബ്രു. 16. ഗർബൊ ഞായറാഴ്ച.
22. മാർ പത്രോസിൻെറ ഓർമ്മ
23. മ്ശറിയോ ഞായറാഴ്ച.
മലങ്കരയുടെ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ.
24. ഏവൻഗേലിസ്ഥനായ മാർ മത്തായിശ്ലീഹായുടെ ഓർമ്മ.

മാർച്ച്. 1. ക്നാനൈത്തോ ഞായറാഴ്ച
4. സ്ളീബാപ്പെരുന്നാൾ, പാതിനോമ്പ്, അബ്ഗർ രാജാവിൻെറ ഓർമ്മ
7 സെബസ്തിയിലെ നാല്പതു സഹോദരന്മാരുടെ ഓർമ്മ.
8. ക്പിപ്ത്തോ ഞായറാഴ്ച.
15. സമിയോ ഞായറാഴ്ച, കാതോലിക്കാദിനം.

## പള്ളിക്കൂടംകേസ്സ് ഹൈക്കോടതിവിധി

നമ്മുടെ സമുദായംവക 39 എം. ഡി. സ്കൂളുകളുടെ മാനേജുമെൻറ് സംബന്ധിച്ചു റിട്ടുകാരുമായി നടന്നുകൊണ്ടിരുന്ന കേസ്സ് ഓർത്തഡോക്സ് ഭാഗത്തേക്കു ഗുണമായി ഹൈക്കോടതി വിധികല്പിച്ചിരിക്കുന്നു. ടി സ്കൂളുകളുടെ മാനേജുമെൻറ് ഇപ്പോഴത്തെ മലങ്കരമെത്രാപ്പോലീത്തായും നിയുക്ത കാതോലിക്കായുമായ മാർ തീമോത്തിയോസ് തിരുമേനിക്കു നൽകിക്കൊണ്ടും ഇതു സംബന്ധിച്ചു യാതൊരു കണക്കും കൊടുക്കേണ്ടതില്ലെന്നും വിധിയിൽ പ്രസ്താവിച്ചിട്ടുണ്ട്. നമ്മുടെ ഭാഗത്തേക്ക് അഡ്വക്കേററ് ശ്രീ. എം. ഏബ്രഹാമും എതൃഭാഗത്തേക്കു ശ്രീ. ററി. എസ്. കൃഷ്ണമൂർത്തി അയ്യരുമാണു വാദിച്ചതു് (6-2-64)

## അറിയിപ്പ്

1. പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ വാങ്ങിപ്പും കബറടക്കവും സംബന്ധിച്ചുള്ള ലേഖനങ്ങളും വാർത്തകളുമടങ്ങിയ ഒരു പ്രത്യേക പതിപ്പായിട്ടാണ് ഈ ഫെബ്രുവരിലക്കം പുറപ്പെടുവിച്ചിട്ടുള്ളതു്. അതിനാൽ ഇവിടെ കിട്ടിയിട്ടുള്ള മററു ലേഖനങ്ങളും വാർത്തകളും അടുത്ത ലക്കത്തിലേക്കു മാററിവയ്ക്കേണ്ടിവന്നിരിക്കയാണ്. മാന്യലേഖകന്മാർ സദയം ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

2. പരിശുദ്ധ പിതാവിനെപ്പററിയുള്ള ഈ ലക്കം കൂടുതൽ പേജുകളോടും ബ്ളോക്കുകളോടും കൂടിയാണു പ്രസിദ്ധീകരിച്ചിട്ടുള്ളതു്. തന്മൂലം കൂടുതൽ പണച്ചെലവു നേരിട്ടിട്ടുണ്ട്. എങ്കിലും മാന്യ വരിക്കാരെ ഭാരപ്പെടുത്തുന്നില്ല. എന്നാൽ ഈ ലക്കം കിട്ടിയാൽ താമസംകൂടാതെ ഈ വർഷത്തെ വരിസംഖ്യ 3 രൂപാ സദയം അയച്ചുതന്നു സഹായിക്കണമെന്ന് അപേക്ഷിക്കുന്നു.

3. വരിസംഖ്യയ്ക്കു വേണ്ടിയുള്ള അറിയിപ്പു കിട്ടിയാൽ, വരിസംഖ്യ അയയ്ക്കാൻ താമസമുള്ള പക്ഷം ഒരു കാർഡുമൂലം അറിയിക്കേണ്ടതാകുന്നു. വരിസംഖ്യയോ അസൗകര്യമുള്ളപക്ഷം അറിയിപ്പോ കിട്ടാത്തപക്ഷം മാസിക തുടർന്ന് അയക്കാൻ സാധിച്ചു എന്നു വരികയില്ല.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്

പുസ്തകം 18 | 1964 ഫെബ്രുവരി | ലക്കം 4


പത്രാധിപലേഖനങ്ങൾ

## പ: പിതാവിനെ സ്മരിക്കുക

പരിശുദ്ധ കതോലിക്കാബാവാ തിരുമനസ്സിലെ 30-ാം ദിവസമടിയന്തിരാചരണത്തിൽ നമ്മുടെ സഭാംഗങ്ങൾ പ്രദർശിപ്പിച്ച ഔൽസുക്യം അന്യാദൃശമായിരുന്നു തിരുമനസ്സിലെ നേർക്കു് അവിടത്തെ ആത്മികമക്കൾക്കുള്ള അഗാധമായ ഭക്തിയുടെ ഒരു നിദർശനമായിരുന്നു അതു്. എന്നാൽ ഈ ഭക്തിയും താല്പര്യവും അടിയന്തിരനിർവ്വഹണം കൊണ്ടു സാധിച്ചു എന്നു നാം തൃപ്തിപ്പെട്ടുകൂടാ. അതിലപ്പുറമായ ചില കടപ്പാടുകൾ നമുക്കുണ്ടു് അനിതരസാധാരണമായ വ്യക്തിമാഹാത്മ്യത്തോടും, ജീവിതവൈശിഷ്ട്യത്തോടും, പുത്രവാത്സല്യത്തോടും, വിശ്വാസദാർഢ്യത്തോടും, ദൈവാശ്രയത്തോടും സമ്പൂർണ്ണസമർപ്പണത്തോടുംകൂടി നമ്മുടെ സഭയെ മേയിച്ചുഭരിച്ചു് പ്രായത്തിന്റെ പൂർണ്ണതയിൽ ഭാഗ്യമോടെ കടന്നുപോയ പരിശുദ്ധ പിതാവിന്റെ സ്മരണ തിരുമനസ്സിലെ പിൻഗാമികൾക്കും പിൻതലമുറയിൽ ജീവിക്കുന്ന എല്ലാവർക്കുംമാർഗ്ഗദർശനം നൽകുവാൻ തക്കവണ്ണം നിലനില്ക്കുമാറു് ശാശ്വതമായ സ്മാരകം സ്ഥാപിക്കേണ്ടതാണു്. ഈ സംഗതി ഇന്നു ജീവിക്കുന്ന ഏതൊരു വ്യക്തിക്കും പ്രിയംകരമായിരിക്കും എന്നു ഞങ്ങൾക്കു ദൃഢമായ വിശ്വാസമുണ്ടു്.



എങ്ങനെയുള്ള ഒരു സ്മാരകമാണു തിരുമനസ്സിലേക്കുണ്ടാക്കുക എന്നതു് ഒരു ചിന്താവിഷയമാണു്. ഒരു വലിയ മന്ദിരമോ സ്തംഭമോ മണിമാളികയോ സ്മാരകാർത്ഥം സ്ഥാപിക്കാൻ കഴിയും. എന്നാൽ അതുകൊണ്ടു മാത്രമായില്ല, പ്രവർത്തനക്ഷമമായ സ്മാരകമാണു തിരുമനസ്സിലേക്കു് വേണ്ടതു്. വിശ്വാസവും സ്നേഹവും പകർന്നുകൊടുക്കുന്ന ഒരു ജീവിതമാണു തിരുമേനി നയിച്ചതു്. ആകയാൽ ആ വിധത്തിൽപ്രവർത്തിക്കുന്ന ഒരു സ്ഥാപനം തിരുമനസ്സിലെ സ്മരകമായിരിക്കണം. അതു് എന്തായിരിക്കണമെന്നോ എങ്ങനെ ആയിരിക്കണമെന്നോ നിർവ്വചിക്കാൻ ഇപ്പോൾ ഞങ്ങൾക്കു പ്രയാസമുണ്ടു്. എന്നാൽ തിരുമനസ്സിലേക്കു സമുചിതമായ സ്മാരകം ഏർപ്പെടുത്തുക എന്നതു് നമ്മുടെ അനുപേക്ഷണീയമായ ചുമതലയാണെന്നുള്ളതിൽ പക്ഷാന്തരമില്ല. തിരുമനസ്സിലെ ജീവിതാവസാനം ഓർത്തു് അവിടത്തെ വിശ്വാസം പിന്തുടരുവാനും സഭയെ ശക്തിപ്പെടുത്തുവാനും പ്രേരണ നൽകിക്കൊണ്ടിരിക്കുന്ന ഒരു സ്മാരകമായിരിക്കട്ടെ അതു്.

## പുതിയ മലങ്കര മെത്രാപ്പോലീത്താ

പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ 1962 മെയ് 17-ാംതീയതി നിരണത്തുവച്ചുകൂടിയ മലങ്കര അസ്സോസ്യേഷൻ കണ്ടനാടു മെത്രാസന ഇടവകയുടെ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമേനിയെ പൗരസ്ത്യകാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായിട്ടു് ഐകകണ്ഠ്യേന തെരഞ്ഞെടുത്തിട്ടുള്ളതാണു്. പ. ബാവാ തിരുമേനി കാലം ചെയ്ത 1964 ജനുവരി 3-ാംതീയതി തന്നെ മാർ തീമോത്തിയോസ് തിരുമേനി മലങ്കരമെത്രാ

പ്പോലീത്തായും നിയുക്ത കാതോലിക്കായും എന്ന നിലയിൽ ഭരണഭാരം ഏറ്റെടുത്തു. ഏതാനും മാസങ്ങൾക്കുള്ളിൽ തിരുമേനി കാതോലിക്കാ ആയി അവരോധിക്കപ്പെടുകയും ചെയ്യും.



മാർ തീമോത്തിയോസ് തിരുമേനി പ. കാതോലിക്കാബാവാ തിരുമേനിയെപ്പോലെ മലങ്കര മെത്രാപ്പോലീത്തായായിരുന്ന സഭാഭാസുരൻ മാർ ഗീവർഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ശിഷ്യനാണ്. കാനോൻ, വേദശാസ്ത്രം, സഭാചരിത്രം എന്നിവയിൽ അഗാധമായ പാണ്ഡിത്യവും, സഭാപരമായി ശീമയിലും നാട്ടിലും സുദീർഘമായ പരിചയസമ്പത്തും അനുഭവജ്ഞാനവുമുള്ള ദേഹമാണ് തിരുമേനി. പുണ്യശ്ലോകനായ തന്റെ മുൻഗാമിയുടെ കാലടികളെ താനും പിന്തുടരുന്നതാണെന്നു തിരുമേനി പ. കാതോലിക്കാബാവാ തിരുമനസ്സിലെ കബറടക്ക ശുശ്രൂഷാമദ്ധ്യേ ചെയ്ത പ്രസംഗത്തിൽ പ്രസ്താവിച്ചതു് സഭാംഗങ്ങളായ ഏവർക്കും ചാരിതാർത്ഥ്യജനകമത്രേ. ഇപ്പോൾ എൺപതു വയസ്സ് പ്രായമുള്ള തിരുമേനി വയോവൃദ്ധനാണെങ്കിലും യുവസഹജമായ പ്രവർത്തനനൈപുണ്യം തിരുമനസ്സിലേക്കുണ്ട്. തിരുമേനിയുടെ ജ്ഞാനവും അനുഭവങ്ങളും നമ്മുടെ സഭയുടെ പുരോഗമനത്തിന് ഈടേറിയ സംഭാവനകളായിരിക്കും. തിരുമനസ്സിലേക്കു ഞങ്ങൾ വിജയാശംസകൾ നേർന്നുകൊള്ളുന്നു.

(37-ാം പേജിൽനിന്നും തുടർച്ച)

കിൽ കൂടുതലായ ദാരിദ്ര്യബോധം ഉണ്ടായേ തീരൂ. പ.ബാവാ തിരുമേനിക്കു് ഈ ആത്മികദാരിദ്ര്യം നല്ലവണ്ണമുണ്ടായിരുന്നു. തിരുമേനിക്കു സ്വന്ത ആത്മീയജീവിതത്തെപ്പററി അലംഭാവമുണ്ടായിരുന്നില്ല, പ്രത്യുത കുറവുകളെപ്പററിയുള്ള ബോദ്ധ്യവും ഭയവുമാണുണ്ടായിരുന്നതു്. അതിനാൽ ഏകാന്തതയിൽ തിരുമേനി നെടുവീർപ്പിട്ടുകൊണ്ടിരുന്നു. തിരുമേനിയോടു വളരെ അടുത്തു് ഇടപെട്ടിട്ടുള്ളവരോടു് ഇതേപ്പററി കല്പിച്ചിട്ടുമുണ്ടു്. 'അന്ത്യകാലം സമീപിച്ചപ്പോഴേക്കും ഈ ചിന്ത അതിന്റെ ഉൽക്കടാവസ്ഥയിലെത്തിയിരുന്നു. കഴിഞ്ഞ വേനൽക്കാലത്തെ പ്രത്യേകിച്ചു, തുലാം വൃശ്ചികം ധനു മാസങ്ങളിലെ ചൂടു് ദുഃസ്സഹമായി. തിരുമേനി കല്പിക്കും "ഈ ചൂടു നമുക്കു ദുസ്സഹം. അപ്പോൾ നരകത്തിലെ ചൂടു് എത്ര ഭയങ്കരമായിരിക്കും". ഉടൻ പ്രാർത്ഥനാരൂപത്തിൽ അവിടുത്തെ അന്തരംഗത്തിൽനിന്നു തേങ്ങൽ ഉയരുകയായി "എന്റെ ദൈവമേ, ഒരു പാപിയെയും നരകത്തിലേക്കു വിടരുതേ. പിന്നെയോ ശിക്ഷകൊടുത്തായാലും വീണ്ടുകൊള്ളണമേ". ഇതോടൊപ്പം പർദൈസായിലെ ഭാഗ്യാനുഭവത്തിലേക്കു തിരിയും ചിന്താഗതി. "അവിടെ വലിയ സ്ഥാനത്തൊന്നും ഇരിപ്പിടം വേണ്ടാ. ഒരു കോണിലെവിടെയെങ്കിലും മതി. അവിടെ പുണ്യവാന്മാരായ നമ്മുടെ പിതാക്കന്മാരുണ്ടല്ലോ; അവർ നമുക്കുവേണ്ടി പ്രാർത്ഥിക്കും. കർത്താവിനെ സ്തുതിച്ചു് അവർ ശക്തി ധരിക്കുന്നു. ദൈവത്തെ സ്തുതിക്കുന്നതുമൂലം നമുക്കും ശക്തി കിട്ടും". നിത്യവും വേദപുസ്തകം വായിച്ചു കേട്ടുകഴിഞ്ഞാൽ ഇതെഴുതുന്ന ആളോടു് ഈവക സംഗതികൾ നല്ല നർമ്മബോധത്തോടുകൂടെ പറയും. അപ്പോൾ ഹൃദയം എരിയുന്നതുപോലെ തോന്നും. തിരുമേനിയുടെ ജീവിതാന്ത്യം സമീപിച്ചു. ഗാൻഗറിൻ ആരംഭിച്ചു് ഏതാണ്ടു് നിയന്ത്രണവിധേയമായി എന്നു വിചാരിച്ചിരിക്കയാണു്. തിരുമേനി കല്പിച്ചു "എനിക്കു ശരിയായ അനുതാപം ഉണ്ടാകുന്നില്ല"; അതെന്താണെന്നു ചോദിച്ചപ്പോൾ കല്പിച്ചു "മുമ്പൊക്കെ ധാരാളം കണ്ണുനീർ വരുമായിരുന്നു. ഇപ്പോൾ അതില്ല". അടുത്തുനിന്ന ഒരാൾ ഇതെഴുതുന്ന ആളോടു പറഞ്ഞു "നോക്കുക, തിരുമേനിയുടെ ആത്മാവിലുള്ള ദാരിദ്ര്യം". തിരുമേനിയെ ദൈവം ശോധനചെയ്യുകയായിരുന്നു. തിരുമേനി യാബോക്കുനദീതടത്തിൽവച്ചു യാക്കോബു ചെയ്തപ്രകാരം ദൈവത്തെ മുറുകെ പിടിച്ചു. അവിടുത്തെ ആഗ്രഹം സാധിച്ചു. ഏതാനും ദിവസങ്ങൾകൂടി കഴിഞ്ഞു. രോഗഗതി പിമ്പോട്ടല്ല മുമ്പോട്ടുതന്നെ. അവിടുന്നു ലോകത്തിന്റെ നൂലാമാലകളെല്ലാം സ്വയം പൊട്ടിച്ചെറിഞ്ഞു. കന്തീലാ നടത്താൻ ആവശ്യപ്പെട്ടു. ലോകചിന്തകളിൽ നിന്നെല്ലാം ആത്മാവിനെ പിന്തിരിച്ചു; സാംസാരികബന്ധങ്ങളിൽനിന്നും അതീതനായിത്തുടങ്ങി. ഒരിക്കൽ കണ്ടു: ഇതാ അവിടുത്തെ രണ്ടു കണ്ണുകളിലൂടെയും കണ്ണുനീർ ധാരധാരയായി ഒഴുകുന്നു. അപ്പോൾ മററാരുമില്ല. അവിടുന്നു ദൈവസംസർഗ്ഗത്തിലാണു്. അതിൽ അവിടുന്നു വേഗത്തിൽ വളർന്നുകൊണ്ടിരുന്നു. ദൈവം വിളിക്കുന്ന അവസരത്തെ സ്വാഗതം ചെയ്യാൻ അവിടുന്നു നോക്കിപ്പാർത്തുകൊണ്ടിരുന്നു. ആ സന്ദർഭം സമാഗതമായി.

# പ. ബാവാ തിരുമനസ്സിലെ 30-ാം ദിവസം അടിയന്തിരം

## അഭൂതപൂർവമായ ജനക്കൂട്ടം, ഭക്തിനിർഭരമായ ആചരണം

(സ്വ: ലേ) കാതോലിക്കാസിംഹാസന അരമന, കോട്ടയം, 3-2-'64.

അൻപതിനായിരത്തിലധികം വരുന്ന വമ്പിച്ച ജനതതി സംബന്ധിച്ച സംതൃപ്തരായിത്തീർന്ന അത്ഭുതപൂർവ്വമായ ഒരു അടിയന്തിരമാണ് പ. കാതോലിക്കാബാവാ തിരുമനസ്സിലെ വാങ്ങിപ്പിന്റെ 30-ാം ദിനമായ ഈ ഫെബ്രുവരി 1-ാംതീയതി കാതോലിക്കാ സിംഹാസന അരമനയിൽ നടന്നത്. ഇത്രവിപുലമായ ഒരടിയന്തിരത്തിൽ മലങ്കരയുടെ നാനാഭാഗത്തുനിന്നും തടിച്ചുകൂടിയ ജനതതി പ്രദർശിപ്പിച്ച അച്ചടക്കം ഒരു അദൃശ്യശക്തിയുടെ പ്രേരണയുടെയും നിയന്ത്രണത്തിന്റെയും ഫലമായിരുന്നു എന്നേ പറയേണ്ടൂ.

30-ാംദിവസം അടിയന്തിരത്തിലേക്ക് ഇപ്പോഴത്തെ മലങ്കര മെത്രാപ്പോലീത്തായും നിയുക്ത കാതോലിക്കായുമായ മാർ തീമോത്തിയോസ് തിരുമേനി കാതോലിക്കേറ്റിന്റെ കീഴുള്ള എല്ലാ പള്ളികളെയും ക്ഷണിച്ചുകൊണ്ട് കഴിഞ്ഞ ജനുവരി 9-ാംനു കല്പന അയച്ചു. അടിയന്തിര നിർവ്വഹണാർത്ഥം മാർ ഈവാനിയോസ്, മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സീനോസ് എന്നീ തിരുമേനിമാരുടെ നേതൃത്വത്തിൽ കാതോലിക്കേറ്റ് അരമന മാനേജർ റവ. ഫാദർ റ്റി. സി. ജേക്കബ് കൺവീനറായുള്ള ഒരു കർമ്മസമതിയെ നിയമിച്ചു. അവർ നിത്യേന അരമനയിൽ കൂടി ആലോചിച്ചു കൃത്യനിർവ്വഹണത്തിൽ വ്യാപൃതരായിരുന്നു.

പുതിയ അരമനയുടെ വിശാലമായ അങ്കണത്തിലും പഴയ അരമനയുടെ തെക്കുവശത്തും വിസ്തൃതങ്ങളായ പന്തലുകൾ. ഓരോന്നിലും ഒരേസമയം 1500 പേർക്കുവീതം സുഖമായി ഇരുന്നു ഭക്ഷണം കഴിക്കത്തക്കവിധം ഡസ്കുകളും കസേരകളും സജ്ജീകരിക്കപ്പെട്ടു. വടക്കുവശത്തെ പന്തൽ പുരുഷന്മാർക്കും തെക്കുവശത്തെ പന്തൽ സ്ത്രീകൾക്കും, വാപ്പ്, കട്ടകം, അടിയന്തിരത്തിനുള്ള മററു സാധനസാമഗ്രികൾ ഇവയെല്ലാം സംഭരിക്കത്തക്കവണ്ണം കാതോലിക്കേറ്റ് ആപ്പീസിന്റെ കിഴക്കും തെക്കും ഭാഗങ്ങളിൽ കൊട്ടിലുകളുമുണ്ടാക്കി. അരമന അങ്കണങ്ങൾ വൈദ്യുതീകരിച്ചു. കുഴൽവഴി വെള്ളം സമൃദ്ധിയായി ലഭിക്കത്തക്കവണ്ണമുള്ള സൗകര്യങ്ങളേർപ്പെടുത്തി. സമീപ ഇടവകകളിൽനിന്ന് ശ്രമദാനാർത്ഥം പുരുഷന്മാരും സ്ത്രീകളും സന്നദ്ധരായി. എല്ലാവരും ഒരുപോലെ സേവനവ്യഗ്രരായിരുന്നു. മണർകാട്ടുപള്ളിയിൽ നിന്നും വികാരി ദി. ശ്രീ വേങ്കടത്തു ജോസഫ് കത്തനാർ 52 പേരുമായി മുൻകൂട്ടി എത്തി ഇഞ്ചിക്കറി തയ്യാറാക്കി എന്ന വസ്തുത പ്രത്യേകം പ്രസ്താവാർഹമാണ്. മാസികയുടെ സ്ഥലപരിമിതിമൂലം ഓരോ ഇടവകകളുടെയും പേരു എടുത്തു പറയുന്നില്ല. അമ്പത്തയ്യായിരത്തിലധികം ഇലകൾ വാനുകളിലായി വന്നുചേർന്നു. 101 അട

---

1964 ജനുവരി 3: രാത്രി നല്ല ഉറക്കത്തിലേക്കു കടന്നു. പ്രഭാതം 4. 30. സാധാരണഗതിയിൽ ഭീകരമായ മരണം വളരെ സൗമ്യതയോടുകൂടെ, ദൈവദാസനെ തെല്ലും വേദനപ്പെടുത്താതെ സമീപിച്ചു. അവിടുന്ന് ഒരുങ്ങിയിരിക്കയായിരുന്നു. തിരുമേനി മെല്ലെ തല ചായിച്ചു. തന്റെ ഉടയവന്റെ തൃക്കരങ്ങളിലേക്കു പ്രാണനെ ഭരമേല്പിച്ചുകൊടുക്കുകയും ചെയ്തു.

നമ്മോടു ദൈവരാജ്യം പ്രസംഗിച്ചു നമ്മെ എല്ലാവരെയും വഴിനടത്തിയ നമ്മുടെ സ്നേഹപിതാവിന്റെ ഹെർമ്മോൻ പനിമലർപോലെ സുന്ദരമായ തിരുമുഖം ഇനി നാമാരും കാണുകയില്ല. സീനായ് മേഘത്തിന്റെ ഗംഭീരമുഴക്കം പോലെ പ്രാഭവത്തായ തിരുശബ്ദം ഇനി കേൾക്കയില്ല. എന്നാൽ അവിടുന്നു സുദീർഘകാലം നമ്മോടുകൂടെ ജീവിച്ചിരുന്ന് നീതിയിലും സത്യത്തിലും സ്നേഹത്തിലും വിശ്വാസത്തിലും പ്രത്യാശയിലും നമ്മെ വഴിനടത്തി. ആ വഴിത്താരയിലൂടെ നാം മുമ്പോട്ടു പോകുവാൻ തിരുമേനി, കാലത്തിന്റെ തിരശ്ശീലയ്ക്കു പുറത്തുനിന്ന് നമ്മെ ഉത്ബോധിപ്പിച്ചുകൊണ്ടിരിക്കുന്നു. നമുക്ക് ആ വഴിത്താരയിലൂടെ മുമ്പോട്ടു പോകാം. അവിടെ തിരുമേനി പരുമല തിരുമേനിയെപ്പോലെ പരിശുദ്ധനായിനിന്ന് തന്റെ മദ്ധ്യസ്ഥതാസഹായത്താൽ നമ്മെ അനുഗ്രഹിക്കും. കാലത്തിന്റെ മേഘക്കെട്ടുകളെ തന്റെ ശക്തിമത്തായ രശ്മികളാൽ ഭേദിച്ച് നമ്മുടെ പരിശുദ്ധ പിതാവു പ്രഭാപൂരം ചൊരിയും. പരിശുദ്ധ പിതാവേ! ഞങ്ങൾ എന്നും അങ്ങയെ ഓർക്കും. ഞങ്ങളെയും ഓർക്കേണമേ; ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമേ.

-0-

പ്പുകളിലായിട്ടാണ് വിഭവങ്ങളുടെ പാകപ്പെടുത്തൽ. കുന്നംകുളംകാർ പപ്പടക്കെട്ടുകൾ തിളച്ച എണ്ണയിലേക്കു പൂ വിതറുന്നതുപോലെ കെട്ടിൻപടി വിതറുന്നതു കാണേണ്ടതായിരുന്നു.

### ഭക്തജനപ്രവാഹം

ജനുവരി 31-ാംതീയതി ഉച്ചയായപ്പോഴേക്കു ഭക്തജനങ്ങളുടെ ഒരു പ്രവാഹം തന്നെയായിരുന്നു അരമനയിലേക്ക്. സന്ധ്യാപ്രാർത്ഥനയ്ക്കു മുമ്പായി അരമന അങ്കണങ്ങളും പരിസരങ്ങളും ജനനിബിഡമായിക്കഴിഞ്ഞു. നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ് തിരുമേനിയും, മാർ തോമ്മാ ദീവന്നാസ്യോസ്, മാർ ഒസ്താത്തിയോസ്, മാർ ഈവാനിയോസ്, ഗീവറുഗീസ് മാർ ഗ്രീഗോറിയോസ്, മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സീനോസ്, മാർ ക്ലീമ്മീസ്, മാർ കുറീലോസ് എന്നീ തിരുമേനിമാരും കത്തിച്ച മെഴുകുതിരികൾ പിടിച്ച് അനേകം പട്ടക്കാരുടെയും ശെമ്മാശ്ശന്മാരുടെയും അകമ്പടിയോടുകൂടി ചാപ്പലിലേക്ക് എഴുന്നള്ളി സന്ധ്യാപ്രാർത്ഥനയും കബറിങ്കൽ ധൂപാർപ്പണവും നടത്തി.

### കബറിടം

കബറിന്റെ മേൽപണി സ്ഥിരമായി ചെയ്തിരുന്നില്ല എങ്കിലും താൽക്കാലികമായി നല്ല കലാചാതുരിയോടുകൂടി നിർമ്മിച്ച കബറിടം വർണ്ണശബളമായ ഒരു കൂടാരത്തിനുള്ളിൽ നിറപ്പകിട്ടു നിറഞ്ഞ വൈദ്യുതദീപങ്ങളാൽ പ്രശോഭിച്ചിരുന്നു. പ. ബാവാ തിരുമനസ്സിലെ പൂർണ്ണകായ എണ്ണച്ചായാചിത്രം കബർമുറിയിൽ ഉത്തരാഭിമുഖമായി വയ്ക്കപ്പെട്ടിരിക്കുന്നതു കണ്ടാൽ തിരുമേനി സശ്ശരീരനായി തന്റെ മക്കളുടെമേൽ സാകൂതം അനുഗ്രഹകടാക്ഷം ചൊരിയുന്നതായേ ഒററ നോട്ടത്തിൽ ആർക്കും തോന്നുകയുള്ളൂ.

### സദ്യ

സന്ധ്യാപ്രാർത്ഥനാനന്തരം സദ്യ ആരംഭിച്ചു. സദ്യ നടന്നുകൊണ്ടിരിക്കുമ്പോൾ തിരുമേനിമാർ പന്തലിൽ എഴുന്നള്ളി ചുററിനടന്നുകാണുകയുണ്ടായി. സദ്യനടന്നുകൊണ്ടിരിക്കുന്ന വേളയിൽതന്നെ കബറിങ്കൽ പ്രാർത്ഥനാഗാനങ്ങളും സങ്കീർത്തനപാരായണവും നടത്തപ്പെട്ടു. പ. ബാവാ തിരുമേനിയുടെ സുദീർഘമായ അന്ത്യസന്ദേശം കബറിങ്കൽ നിന്നു വായിച്ചു. ഫാ. കറിയാക്കോസ് പാറയ്ക്കലും, റവ. ഡീക്കൻ കുറിയാക്കോസ് വാകത്താനവും പ. ബാവാതിരുമേനിയുടെ അപദാനങ്ങളെ പ്രകീർത്തിച്ചു പ്രസംഗിച്ചു. ഈ പരിപാടികളുടെ ആസൂത്രണം നടത്തിയവർ ഫാ. കറിയാക്കോസ് പാറയ്ക്കലും. റവ. പി. വി. വറുഗീസ് കോറിയുമായിരുന്നു. പ്രാർത്ഥനാഗാനം, വേദപാരായണം എന്നിവ രാത്രിമുഴുവൻ കബറിങ്കൽ നടന്നുകൊണ്ടിരുന്നു. അനേകം സ്ത്രീപുരുഷന്മാർ കബറിടത്തിൽ കണ്ണുനീർ തുള്ളികൾ കാണിക്ക അർപ്പിച്ചുകൊണ്ടു കൂപ്പുകരങ്ങളോടെനിന്നു പ്രാർത്ഥിച്ച കാഴ്ച ഹൃദയസ്പർശകമായിരുന്നു.

### തീർത്ഥാടകർ

31-ാംതീയതി രാത്രി തെക്കുള്ള ഇടവകകളിൽനിന്നുമായി മൂവായിരത്തിൽപരം തീർത്ഥാടകർ വിലാപഗാനങ്ങൾ ചൊല്ലി പ. പിതാവിന്റെ വലിയ ചിത്രങ്ങൾ പിടിച്ചുകൊണ്ട് കത്തിച്ച മെഴുകുതിരികളോടെ കബറിടത്തിൽ എത്തുകയുണ്ടായി. വഴിമദ്ധ്യേ പല പള്ളികളിലും അവർക്കു സമുചിതമായ സ്വീകരണം നൽകപ്പെട്ടു. 31-ാംതീയതി വൈകുന്നേരം 6. 30-ന് കോട്ടയം മാർ ഏലിയാ ചാപ്പലിൽ എത്തിയ തീർത്ഥാടകരെ മാർ അത്താനാസ്യോസ് തിരുമേനി സ്വീകരിച്ചു. ഏലിയാചാപ്പൽ ഇടവകക്കാർ അവർക്കു കാപ്പികൊടുത്തു. സന്ധ്യാപ്രാർത്ഥനാനന്തരം അവർ നിരനിരയായി ദേവലോകത്തേക്കു തിരിച്ചു. കെ. കെ. റോഡിന്റെയും ദേവലോകം റോഡിന്റെയും ഇരുപാർശ്വങ്ങളിലും ജനങ്ങൾ നിർന്നിമേഷരായി നോക്കിനിന്നു ഈ കാഴ്ച കണ്ടു. ദേവലോകം അരമന ഗേററങ്കൽ വച്ച് മാർ പീലക്സീനോസ്, മാർ കുറീലോസ് എന്നീ തിരുമേനിമാർ ചേർന്ന് അവരെ സ്വീകരിച്ചു. ഈ ഭക്തസംഘാംഗങ്ങളെ മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനി ആശീർവദിച്ചു. പള്ളിയിലെ ആരാധനാനന്തരം അവർ കൂട്ടമായി കബറിങ്കലെത്തി പ്രാർത്ഥന നടത്തി. മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനി ഒരു പ്രസംഗം ചെയ്തു.

### വി. കുർബാന

ഫെബ്രുവരി 1-ാംതീയതി രാവിലെ 7 മണിക്കു മാർ തീമോത്തിയോസ് തിരുമേനി ദിവ്യബലി അർപ്പിക്കുകയും തുടർന്നു കബറിങ്കൽ ധൂപപ്രാർത്ഥന നടത്തുകയും ചെയ്തു. 8 മണിക്കു ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനി പ്രധാന ത്രോണോസിലും, ദാനിയേൽ മാർ പീലക്സീനോസ്, മാർ കുറീലോസ് എന്നീ തിരുമേനിമാർ ഇരുവശങ്ങളിലുള്ള ത്രോണോസുകളിലുമായി വി: മൂന്നിന്മേൽ കുർബാന അർപ്പിച്ചു. അനന്തരം തിരുമേനിമാർ പട്ടക്കാരുടെ സഹകരണത്തോടുകൂടി കബറിങ്കൽ ധൂപാർപ്പണം ചെയ്തു.

### സദ്യ

വി. കുർബാനാനന്തരം സദ്യ ആരംഭിച്ചു. സദ്യ നടന്നുകൊണ്ടിരിക്കവേ കബറിങ്കൽ നിന്നു

(ശേഷം 38-ാം പേജിൽ)

# പുശ്ത്ത് ബശ്ലോമ്മോ

നമ്പർ 106/63

സ്വയംസ്ഥിതനും, ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ
തിരുനാമത്തിൽ—തനിക്കു സ്തുതി

പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ
മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ

(മുദ്ര)

കർത്താവിൽ നമ്മുടെ സ്നേഹഭാജനങ്ങളും ബ സഹോദരന്മാരുമായ മെത്രാപ്പോലീത്തന്മാരുടെമേലും വാത്സല്യമക്കളായ പട്ടക്കാരുടെമേലും ശെമ്മാശ്ശന്മാരുടെമേലും, വിശ്വാസികളായ നമ്മുടെ എല്ലാ ആത്മീയ മക്കളുടെമേലും ദൈവികകൃപയും സ്വർഗ്ഗീയ വാഴ്വും വന്ന് ആവസിക്കുമാറാകട്ടെ.

ബ. സഹോദരന്മാരും വാത്സല്യമക്കളുമെ,

കുറേ മാസങ്ങളായി നാം രോഗശയ്യയെ അവലംബിച്ചിരിക്കുന്ന വിവരം നിങ്ങളെല്ലാവരും അറിഞ്ഞിരിക്കുന്നു എന്നു നാം വിശ്വസിക്കുന്നു. സങ്കീർത്തനക്കാരൻ പറഞ്ഞിട്ടുള്ള പ്രകാരം മനുഷ്യന്റെ ആയുസ്സ് എഴുപതു സംവത്സരം, ഏറിയാൽ എൺപതു സംവത്സരം. അതിന്റെ പ്രതാപം പ്രയാസവും ദുഃഖവുമത്രേ. എന്നാൽ അതും കഴിഞ്ഞു തൊണ്ണൂറിലെത്തിയിട്ടുള്ള അതിവൃദ്ധനും, പലതരം ശരീരാസ്വാസ്ഥ്യങ്ങളാൽ പീഡിതനുമായ നമ്മുടെ ഇഹലോകജീവിതം ഇതിലധികമായി വർദ്ധിച്ചുകിട്ടണമെന്ന് ആഗ്രഹിക്കാനോ ആശിക്കാനോ നമുക്ക് അവകാശമില്ല. അതിനാൽ കരുണാസമ്പൂർണ്ണവും മാററമില്ലാത്തതുമായ ദൈവഹിതത്തിനു നമ്മെ സന്തോഷപൂർവ്വം ഭരമേല്പിച്ചുകൊടുക്കുകയല്ലാതെ മററൊന്നും നമുക്ക് ഇപ്പോൾ ചെയ്യേണ്ടതായിട്ടില്ല. ഇപ്പോൾ അടിക്കടി നാം അനുഭവിച്ചുകൊണ്ടിരിക്കുന്ന രോഗങ്ങളും വേദനകളും, നമ്മുടെ ദിവസങ്ങൾ എണ്ണപ്പെട്ടിരിക്കുന്നു എന്ന് സദാ നമ്മെ അറിയിച്ചുകൊണ്ടിരിക്കുന്നു. അനുഗ്രഹിക്കപ്പെട്ട മക്കളെ, സർവ്വലോകത്തിന്റെയും വഴിയേ നാമും പോകുന്നു.

പതിനാറു വർഷക്കാലം മെത്രാപ്പോലീത്താ ആയും, മുപ്പത്തിനാലു വർഷം കാതോലിക്കാ ആയും അതിൽ ഇരുപത്തെട്ടു വർഷക്കാലം മലങ്കര മെത്രാപ്പോലീത്തായുടെ പ്രത്യേക ചുമതലകൾ കൂടി വഹിച്ചും നിങ്ങളുടെ ഇടയനും പിതാവുമായി നിങ്ങളെ വഴിനടത്താൻ ദൈവം നമ്മെ അനുവദിച്ചു. വളരെ ഭാരമുള്ളതും ഗൗരവമേറിയതുമായ ചുമതലകളാണു ദൈവംതമ്പുരാൻ നമ്മെ ഭരമേല്പിച്ചതു്. അവയെല്ലാം ശരിയായും കൃത്യമായും നിർവഹിപ്പാൻ നമുക്കു സാധിച്ചിട്ടുണ്ടു് എന്നു നാം വിചാരിക്കുന്നില്ല. മനുഷ്യസഹജമായ ബലഹീനതകൾമൂലം പല കുററങ്ങളും കുറവുകളും വന്നുപോയിട്ടുണ്ടു്. അവയെല്ലാം ദൈവത്തിൽനിന്നു ക്ഷമയും മോചനവും കിട്ടുവാനും നമ്മുടെ ആശ്വാസത്തിനും സമാധാനത്തിനും വേണ്ടിയും കരുണയുള്ളവനായ കർത്താവിനോടു നിങ്ങളും പ്രാർത്ഥിക്കണമെന്നു നാം ഈ അവസരത്തിൽ നിങ്ങളോടു് അപേക്ഷിക്കുന്നു.

നാം കാതോലിക്കാ ആയ ശേഷമുള്ള മുപ്പത്തിനാലു വർഷങ്ങൾ നിഴൽപോലെ കടന്നുപോയി. എന്നിരുന്നാലും അവയുടെ ഫലങ്ങൾ നമ്മുടെ സഭയുടെ ഭാവിയെ സാരമായി സ്പർശിക്കുന്നവയാണു്. സന്തോഷപ്രദങ്ങളും സന്താപകരങ്ങളുമായ അനേക അനുഭവങ്ങളിലൂടെയാണു വി. സഭ കടന്നുപോയതു്. അനേകതരത്തിലുള്ള ആപത്തുകൾ നേരിട്ടിട്ടുള്ളപ്പോഴൊക്കെയും നമ്മുടെ കർത്താവിന്റെ കരുണയും ആശ്വാസവും നിറഞ്ഞ കരങ്ങൾ താങ്ങും തണലുമായിരുന്നു നമ്മെ മുമ്പോട്ടു നയിച്ചു എന്ന വസ്തുത നന്ദിയും സ്തോത്രവും നിറഞ്ഞ ഹൃദയത്തോടെയല്ലാതെ സ്മരിക്കുവാൻ കഴിയുന്നതല്ല.

നമ്മുടെ കൈകളാൽ വാഴിക്കപ്പെട്ട മെത്രാപ്പോലീത്തന്മാരിൽ രണ്ടുപേരുടെ സഭാപരിവർജ്ജനം, നമ്മുടെ ആത്മീയ മക്കളായിരുന്ന ചില പട്ടക്കാരുടെയും ജനങ്ങളുടെയും വിശ്വാസത്യാഗം, നമ്മുടെ രണ്ടു മെത്രാപ്പോലീത്തന്മാരുടെ അകാല ദേഹവിയോഗം, എന്നിവ നമ്മുടെ ഹൃദയത്തെ വളരെയധികം വ്യാകുലപ്പെടുത്തിയ സംഗതികളാണു്. അപ്രകാരംതന്നെ നമ്മുടെ സഭയിൽ നീണ്ടുനിന്ന അഭിപ്രായഭിന്നതകളും വ്യവഹാരങ്ങളും നമ്മെ എത്രമാത്രം വേദനിപ്പിച്ചു എന്നു പറഞ്ഞറിയിക്കാവുന്നതല്ല. ഭാഗ്യവാനും ശാശ്വതസ്മരണാർഹനുമായ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും അദ്ദേഹത്തെ തുടർന്നു ബലഹീനനായ നാമും വാർദ്ധക്യവും ക്ലേശവും വകവയ്ക്കാതെ നമ്മുടെ സഭയുടെ

സമാധാനത്തിനുവേണ്ടി ആവതു പ്രവർത്തിച്ചു എന്നു ദൈവമുമ്പാകെ നമുക്കു നല്ല ശരണമുണ്ടു്. സുപ്രീം കോടതി വിധിയോടുകൂടി കേസ്സ് അവസാനിക്കുകയും അനന്തരം അധികം താമസിയാതെതന്നെ പാത്രിയർക്കീസ്ബാവായും നാമും പരസ്പരം സ്വീകരിച്ചു് സഭയിൽ സമാധാനമുണ്ടാകുകയും ചെയ്തു. പ. കാതോലിക്കാ സിംഹാസന പുനഃസ്ഥാപനത്തിനു് പ. അബ്ദുൽമിശിഹാ പാത്രിയർക്കീസ്ബാവാ എടുത്തതുപോലെയുള്ള നിലപാടു് സമാധാനസ്ഥാപനത്തിനുവേണ്ടി പ. യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവായും സ്വീകരിച്ചു എന്നുള്ള സംഗതി കൃതജ്ഞതനിറഞ്ഞ ഹൃദയത്തോടെ നാം സ്മരിക്കുന്നു. അന്ത്യോക്യാ മലങ്കര സ്നേഹബന്ധം ഇതുമൂലം ദൃഢപ്പെടുകയാണു ചെയ്തിട്ടുള്ളതു്. ഇങ്ങനെ മലങ്കര സഭയിലെ അഭിപ്രായഭിന്നതകൾക്കു പരിഹാരമുണ്ടായിയെങ്കിലും സമാധാനത്തോടു താല്പര്യമില്ലാത്ത ഏതാനും വ്യക്തികൾ മാറിനില്ക്കുന്നുണ്ടു് എന്നുള്ളതു് നമ്മുടെ വാർദ്ധക്യത്തെ വേദനിപ്പിക്കുന്നു. പൂർണ്ണമനസ്സാലെ നമ്മോടു ചേർന്നുനിന്ന ഒരു മെത്രാപ്പോലീത്താ കുറേ കഴിഞ്ഞു പിന്മാറി എന്നു നിങ്ങൾക്കറിയാമല്ലോ. വ്യക്തിപരമായി നമുക്കു് ആരോടും യാതൊരു വിരോധവുമില്ല. ആ മെത്രാപ്പോലീത്തായെ നമ്മുടെ ഈ രോഗാവസ്ഥയിൽ നാം സ്നേഹപൂർവ്വം നമ്മുടെ അരമനയിലേക്കു ക്ഷണിച്ചുവരുത്തുകയും ഐക്യതയുടെ ആവശ്യകതയെപ്പറ്റി നാം അദ്ദേഹത്തെ പ്രത്യേകം ഗുണദോഷിക്കുകയും ചെയ്തിട്ടുണ്ടു്. വ്യക്തിപരമായി നമ്മിൽനിന്നു വല്ല തെറ്റുകളും വന്നുപോയിട്ടുള്ളപക്ഷം അവ ക്ഷമിക്കണമെന്നും നാം അദ്ദേഹത്തോടു പറഞ്ഞു. ഇപ്പോൾ ഇവിടെ നാം ഒരുമിച്ചിരിക്കുന്ന പ്രകാരം പരലോകത്തിലും ഒരുമിച്ചിരിക്കാൻ സംഗതിയാകണമെന്നു നാം അദ്ദേഹത്തെ ഓർപ്പിച്ചിട്ടുണ്ടു്. അദ്ദേഹം തിരിഞ്ഞു തന്റെ സഹോദരന്മാരോടുകൂടെ ചേരുമെന്നു നാം ആശിക്കുന്നു.

പ്രിയരെ,

പലപ്പോഴും നാം നിർബന്ധപൂർവ്വം നിങ്ങളെ ഉത്ബോധിപ്പിച്ചിട്ടുള്ള പ്രകാരം നിങ്ങൾ സത്യവിശ്വാസത്തിൽ ഉറപ്പും നമ്മുടെ സഭയുടെ പരിപാവനങ്ങളായ ആചാരങ്ങളിൽ നിഷ്ഠയും താല്പര്യവുമുള്ളവരായിരിക്കണം. പുരാതനവും പരിശുദ്ധവും വിശുദ്ധന്മാർക്കു് ഒരിക്കലായി ഭരമേല്പിക്കപ്പെട്ടതുമായ വിശ്വാസവും നമ്മുടെ ആരാധനകളും ആചാരങ്ങളുമാണു നമ്മുടെ സമ്പത്തു്. എന്തെല്ലാം പ്രയാസങ്ങൾ നേരിടേണ്ടിവന്നാലും എന്തു ത്യാഗം സഹിച്ചായാലും ഈ വിശ്വാസവും ആചാരങ്ങളും നമ്മുടെ മഹത്തായ പാരമ്പര്യങ്ങളും നിങ്ങളേവരും മുറുകെപ്പിടിച്ചുകൊള്ളണമെന്നു നമ്മുടെ അവസാന വിശ്വാസത്തോടുകൂടി നാം വീണ്ടും നിങ്ങളെ ഉറപ്പായി പ്രബോധിപ്പിച്ചുകൊള്ളുന്നു.

വി. മാർ തോമ്മാശ്ലീഹാ ക്രിസ്താബ്ദാരംഭത്തിൽ ഇവിടെ സ്ഥാപിച്ച നമ്മുടെ സഭ, സത്യവിശ്വാസമാകുന്ന പാറമേൽ അടിസ്ഥാനപ്പെട്ടിരിക്കുന്നതാണു്. പെരുമാരിക്കും കൊടുങ്കാറ്റിനും അതിനെ തകർക്കാൻ സാധിക്കാതെ അതു് ഉറച്ചു നിൽക്കുന്നു. ഇതിന്റെ സ്ഥാപകനായ നമ്മുടെ പിതാവു് തന്റെ രക്തം ഇതിനുവേണ്ടി ചൊരിഞ്ഞു. വിശേഷിച്ചും അദ്ദേഹത്തിന്റെ രക്തസാക്ഷിത്വത്തിന്റെ ഓർമ്മയുടെ ഈ ദിവസം നമ്മുടെ ഈ അന്ത്യകല്പന നാം നിങ്ങൾക്കെഴുതുമ്പോൾ അദ്ദേഹത്തിന്റെ വിശ്വാസത്തിന്റെയും, ഭക്തിയുടെയും, ഇന്ത്യയുടെ മണ്ണിൽ അദ്ദേഹം ചെയ്തിട്ടുള്ള ജീവകാരുണ്യപ്രവർത്തനങ്ങളുടെയും, സഹിച്ചിട്ടുള്ള കഷ്ടപ്പാടുകളുടെയും സ്മരണയാണു നമ്മുടെ ഹൃദയത്തിലൂടെ കടന്നുപോകുന്നതു്. ഇവയെ നിങ്ങൾ അനുകരിപ്പിൻ. “നിങ്ങളോടു ദൈവവചനം പ്രസംഗിച്ചു നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ. അവരുടെ ജീവാവസാനം ഓർത്തു് അവരുടെ വിശ്വാസം അനുകരിപ്പിൻ” എന്നു് എബ്രായ ലേഖനത്തിൽ അപ്പോസ്തോലൻ നമ്മെ സൂക്ഷ്മപ്പെടുത്തുന്നു. “ക്രിസ്തുയേശുവിൽ ഞാനല്ലയോ സുവിശേഷത്താൽ നിങ്ങളെ ജനിപ്പിച്ചതു്; ആകയാൽ എന്റെ അനുകാരികൾ ആകുവിൻ” എന്നു വി: പൗലൂസ് അപ്പോസ്തോലൻ കൊരിന്ത്യരെ ഉത്ബോധിപ്പിക്കുന്ന പ്രകാരം മാർ തോമ്മാശ്ലീഹാ നമ്മെയും അനുസ്മരിപ്പിക്കുന്നു എന്നു നിങ്ങൾ അറിയണം. ആകയാൽ മാർ തോമ്മാശ്ലീഹായുടെ മക്കളായ നിങ്ങൾ എന്നും അദ്ദേഹത്തിന്റെ അനുകാരികൾ ആയിരിക്കണം.

ഇന്നു ലോകസഭകളെല്ലാം നമ്മുടെ സഭയെ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നതിന്റെ പിന്നിൽ കിടക്കുന്ന കാരണം നാം ഒരു അപ്പോസ്തോലസ്ഥാപിതമായ —മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമായ—സഭയിലെ അംഗങ്ങളായിരിക്കുന്നതാണു്. പുരാതനങ്ങളായ ഗ്രീക്കു്, കോപ്റ്റിക്കു് എത്യോപ്യാ, അർമ്മീനിയാ എന്നീ സഭകളിലെ ഉന്നതസ്ഥാനീയരായ പ്രതിനിധികൾ ഈ അടുത്തു കഴിഞ്ഞ കാലങ്ങളിൽ നമ്മുടെ സഭയെ സന്ദർശിക്കുകയും അവരുടെ ബഹുമാനാദരവുകൾ പ്രകടിപ്പിക്കുകയും ചെയ്തതു് നമ്മുടെ അപ്പോസ്തോലികതയും പുരാതനത്വവും സത്യവിശ്വാസവും നിമിത്തമാണു്. ഇവയെ അഭംഗം കാത്തുസൂക്ഷിക്കുന്നതിൽ നമ്മുടെ ആയുഷ്കാലത്തു് നാം ആവതു ശ്രമിച്ചിട്ടുണ്ടു്. നിങ്ങളേവരും ഇതിൽ പ്രത്യേകം ശ്രദ്ധയും

വിശ്വസ്തതയുമുള്ളവരായിരിക്കുമെന്നു നാം വിശ്വസിക്കുന്നു.

വാത്സല്യമക്കളെ,

നിങ്ങളുടെ സത്യ:സ്നേഹത്തെപ്പററി നാം ദൈവത്തെ സ്തോത്രം ചെയ്യുന്നു. നമ്മുടെ സഭയുടെയും കാതോലിക്കാ ആയ നമ്മുടെയും വിഷമസന്ദർഭങ്ങളിലെല്ലാം നിങ്ങൾ പണംകൊണ്ടും ശരീരംകൊണ്ടും ചെയ്തുതന്നിട്ടുള്ള സഹായസഹകരണങ്ങളെ നാം നന്ദിപൂർവ്വം സ്മരിക്കുന്നു. എല്ലാ പ്രയാസഘട്ടങ്ങളിലും നിങ്ങൾ നമ്മോടു ചേർന്നു നിന്നു് നമ്മുടെ കല്പനകളും നിയോഗങ്ങളും അനുസരിച്ചിട്ടുണ്ടു്. രോഗവും ക്ഷീണവും നിറഞ്ഞ ഈ ശരീരം വിട്ടാലും നമ്മുടെ ആത്മാവിൽ നിങ്ങളെക്കുറിച്ചു് നമുക്കു സന്തോഷവും പ്രശംസയും ഉണ്ടായിരിക്കും. നമ്മുടെ മക്കളെ, നിങ്ങൾ ബുദ്ധിയും സാമർത്ഥ്യവും നല്ല കാര്യങ്ങളിൽ താല്പര്യവും ഉള്ളവരാണു്. എന്നാൽ ഒരു കുറവുണ്ടു് എന്നു നാം നിങ്ങളെ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഇതേപ്പററി നാം മുമ്പിനാലേ നിങ്ങൾക്കു് എഴുതിയിട്ടുള്ളതാണു്. സുറിയാനിക്കാർ അസൂയാലുക്കളും തമ്മിൽ തമ്മിൽ ദ്വേഷിക്കുന്നവരും തങ്ങളുടെ തലവന്മാരെ അനുസരിക്കാത്തവരുമാണെന്നു ബാർ എബ്രായ പറഞ്ഞിട്ടുണ്ടു്. ഈ സ്വഭാവത്തിന്റെ അംശങ്ങൾ ഇപ്പോഴും നമ്മുടെ ഇടയിൽനിന്നും തീർത്തുമാഞ്ഞുപോയിട്ടില്ല. അതുകൊണ്ടാണു് നമുക്കു ശരിയായ മേൽഗതി ഉണ്ടാകാത്തതു്. ഈ കുറവു് തീർത്തും പരിഹരിക്കപ്പെടണം. നിങ്ങൾ നല്ല അനുസരണവും അച്ചടക്കവും പാലിക്കണമെന്നു് നിങ്ങളെ നാം ഓർമ്മിപ്പിക്കുന്നു. വ്യക്തിപരമായ ഇഷ്ടങ്ങളും താല്പര്യങ്ങളും സാധിക്കണം എന്നു വിചാരിക്കാതെ ദൈവേഷ്ടം നടക്കണം എന്നതായിരിക്കണം എല്ലായ്പോഴും നിങ്ങളുടെ ഉദ്ദേശം. ഈ നിഷ്ഠ പാലിക്കുമെങ്കിൽ നമ്മുടെ ഇടയിൽ അങ്ങിങ്ങായി കാണപ്പെടുന്ന എല്ലാ അസ്വസ്ഥങ്ങളും അസ്വാസ്ഥ്യങ്ങളും ഇല്ലാതായിക്കൊള്ളും. നമ്മുടെ കർത്താവു് കുരിശിലെ മരണത്തോളം അനുസരണമുള്ളവനായിരുന്നു എന്നു് വി. എവൻഗേലിയോനിൽ നാം വായിക്കുന്നു. “ഞാൻ എന്റെ ഇഷ്ടമല്ല എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്‌വാനത്രെ സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്നതു്” എന്നു നമ്മുടെ കർത്താവു കല്പിച്ചിട്ടുണ്ടല്ലോ. “നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ചെയ്യപ്പെടണമെ” എന്നു പ്രാർത്ഥിപ്പാനാണു് താൻ നമ്മെ പഠിപ്പിച്ചിരിക്കുന്നതും. ഗത്സിമോനിൽ അതിവേദന അനുഭവിച്ചപ്പോഴും “പിതാവേ, എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം നടക്കട്ടെ” എന്നു നമ്മുടെ കർത്താവു് തന്നെത്താൻ ഭരമേല്പിച്ചുകൊടുക്കുകയാണു ചെയ്തതു്. പ്രിയരെ, ഇതാണു താൻ നമുക്കു വച്ചേച്ചു പോയിരിക്കുന്ന മാതൃക. ഈ മാതൃക നാം പിൻതുടർന്നാൽ നമ്മുടെ ഇടയിലുള്ള എല്ലാ ഛിദ്രവാസനകളും അവസാനിക്കും. ക്രിസ്തീയ ഐക്യം നമ്മെ ഭരിക്കുകയും ചെയ്യും. “സഹോദരന്മാരെ, നിങ്ങളെല്ലാവരും ഒന്നുതന്നെ സംസാരിക്കുകയും നിങ്ങളുടെ ഇടയിൽ ഭിന്നത ഭവിക്കാതെ ഏകമനസ്സിലും ഏക അഭിപ്രായത്തിലും യോജിച്ചിരിക്കുകയും വേണം” എന്നു നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമം ചൊല്ലി വി. പൗലൂസ് അപ്പോസ്തോലൻ കോരിന്ത്യരോടു പറഞ്ഞിട്ടുള്ള അതേ വാക്കുകളാൽതന്നെ നാമും നിങ്ങളെ ഉദ്ബോധിപ്പിക്കുന്നു.

പ്രിയമക്കളെ,

പരിശുദ്ധ മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമായ പുരാതനവും പരിശുദ്ധവുമായ നമ്മുടെ സഭയുടെ ഐക്യത്തിന്റെയും അപ്പോസ്തോലികത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും കേന്ദ്രമാണു് പരിശുദ്ധ കാതോലിക്കാസ്ഥാപനം എന്നുള്ളതു നിങ്ങൾ മറന്നുകളയരുതു്. “നമ്മുടെ സഭയുടെ നിലനില്പിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്നു് നിങ്ങളിൽ പലരും നമ്മോടുകൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരെയായി പല പ്രയാസങ്ങൾ സഹിച്ചു് നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാസ്ഥാപനത്തെ പുലർത്തിക്കൊണ്ടുപോകുവാനുള്ള ചുമതല നിങ്ങളോരോരുത്തരിലും നാം സമർപ്പിച്ചുകൊള്ളുന്നു” എന്ന പ്രബോധനം നല്കിക്കൊണ്ടാണു് മലങ്കരയുടെ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കടന്നുപോയതു്. നമ്മെപ്പററി പറയുന്നതായാൽ നാം നമ്മുടെ ശക്തിക്കും പ്രാപ്തിക്കുമൊത്തവണ്ണം ഈ സിംഹാസനത്തിന്റെ നിലനില്പിനും പുരോഗതിക്കുംവേണ്ടി പ്രവർത്തിച്ചിട്ടുണ്ടു് എന്നാണു നമ്മുടെ ബോദ്ധ്യം. ഈ സിംഹാസനം പുന:സ്ഥാപിതമായശേഷം അതിലെ മൂന്നാമത്തെ കാതോലിക്കാ ആയിരുന്നു് ഇക്കാലമത്രയും നിങ്ങളെ വഴിനടത്താൻ ദൈവം നമുക്കു സംഗതിയാക്കി. നാമും ഇതാ നമ്മുടെ ഓട്ടം തികച്ചശേഷം പിതാക്കന്മാരുടെ വഴിയേ പോകുന്ന ഈ വേളയിൽ ഈ സിംഹാസനം സംരക്ഷിച്ചുകൊണ്ടുപോകുന്നതിനും ഇതിന്റെകീഴിൽ നമ്മുടെ സഭയിലെ മെത്രാപ്പോലീത്തന്മാരും വൈദികരും വിശ്വാസികളായ ജനങ്ങളും ഏകൈകയോടെ നിന്നു് മുമ്പോട്ടു പോകുന്നതിനും നാം നിങ്ങളെ ഏവരെയും പ്രത്യേകം ഓർമ്മിപ്പിക്കുകയും സ്നേഹപൂർവ്വം ചുമതലപ്പെടുത്തുകയും ചെയ്യുന്നു.

പുന:സ്ഥാപിതമായ കാതോലിക്കാസിംഹാസനത്തിന്നു സ്ഥിരമായ ഒരു ആസ്ഥാനം വേണമെന്നു് നമ്മുടെ പൂർവ്വികന്മാരും നാമും നിങ്ങളുമെല്ലാം ഒരുപോലെ ആഗ്രഹിച്ചിരുന്നതാണു്. പലേ പ്രയാസങ്ങളെയും പ്രാതികൂല്യങ്ങളെയും തരണം ചെയ്യേണ്ടിവന്നതിനാൽ അതിന്നു സാധിച്ചിരുന്നില്ല. ഈ കുറവു പരിഹരിക്കണം എന്ന ആഗ്രഹം മുൻനിർത്തി നാം ഇവിടെ പുതുതായി ഒരു അരമനക്കെട്ടിടത്തിന്റെ പണി ആരംഭിക്കുകയും അതിന്റെ ഒന്നാമത്തെ നില മിക്കവാറും പൂർത്തിയാക്കി കൂദാശചെയ്തു നാം അതിൽ താമസമാക്കുകയും ചെയ്തു. ഇതിന്റെ ബാക്കി പണികൾ ശരീരപ്രകാരം നിങ്ങളോടുകൂടെ ഇരുന്നു് നിർവ്വഹിപ്പാൻ നമുക്കു സമയം അനുവദിക്കപ്പെട്ടിട്ടില്ല. ഈ അരമന പൂർത്തിയാക്കുന്ന സംഗതിയിൽ നിങ്ങളേവരും സർവ്വാത്മനാ നമ്മുടെ പിൻഗാമിയോടു സഹകരിക്കണം. നമ്മുടെ പിൻഗാമികളായിവരുന്ന കാതോലിക്കാമാർ ഇവിടെ സ്ഥിരമായി താമസിക്കുകയും നമ്മെ തുടന്നു് ഇവിടെത്തന്നെ കബറടക്കപ്പെടുകയും ചെയ്യണമെന്നുള്ളതാണു നമ്മുടെ ആഗ്രഹമെന്നും നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു.

പ്രിയരെ,

നമ്മുടെ ഭരണാരംഭത്തിൽ ഉണ്ടായിരുന്നവയും നമ്മുടെ ഭരണകാലത്തു് ആരംഭിക്കപ്പെട്ടിട്ടുള്ളവയുമായ സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും പുരോഗമനപ്രവൎത്തനങ്ങളും നിങ്ങളെല്ലാവരുംചേൎന്നു ശക്തിപ്പെടുത്തിക്കൊണ്ടുപോകണം. കേരളത്തിനുവെളിയിൽ ഇൻഡ്യയിലെ മിക്ക പ്രധാന പട്ടണങ്ങളിലും ഇൻഡ്യക്കു പുറത്തും നമുക്കു് ഇപ്പോൾ ഇടവകകളും പള്ളികളുമുണ്ടു് എന്നതിനെപ്പറ്റി നാം ദൈവത്തെ സ്തോത്രം ചെയ്യുന്നു. വിജാതികളെ ക്രിസ്തുവിന്റെ പ്രകാശത്തിലേക്കു കൊണ്ടുവരുന്നതിനു് സ്ലീബാദാസ സമൂഹം എന്ന മിഷ്യനറിപ്രസ്ഥാനം, നല്ലനിലയിൽ നടത്തപ്പെടുന്ന ഒരു വൈദികസിമ്മനാരി, സന്യാസീ സന്യാസിനീ മന്ദിരങ്ങൾ, വിദ്യാർത്ഥീ വിദ്യാർത്ഥിനീ സംഘടനകൾ, സണ്ടേസ്കൂൾ, യുവജനപ്രസ്ഥാനം, വനിതാസമാജം എന്നീ ആത്മീയസ്ഥാപനങ്ങൾ നമ്മുടെ ജനങ്ങളുടെ ആത്മീയവർദ്ധനവിനുവേണ്ടിയുള്ളവയാണു്. സ്കൂളുകളും കോളേജുകളും നമ്മുടെ സമുദായത്തിനുണ്ടു്. അഭ്യസ്ഥവിദ്യരും സംസ്കാരസമ്പന്നരുമാണു് നമ്മുടെ സ്ത്രീപുരുഷന്മാർ. ഇവയ്ക്കെല്ലാംവേണ്ടി നാം ദൈവത്തെ സ്തോത്രം ചെയ്യുന്നു. നമ്മുടെ സഭയുടേതായ സംഘടനകളും സ്ഥാപനങ്ങളും മേല്ക്കുമേൽ ശക്തിപ്രാപിക്കുവാൻ നാം പ്രാർത്ഥിക്കുന്നതോടൊപ്പം അവ കൂടുതൽ കാര്യക്ഷമമാക്കിത്തീർക്കാൻ നിങ്ങളുടെ ഓരോരുത്തരുടെയും കഴിവുകൾ പ്രയോജനപ്പെടുത്തണമെന്നു് ഓർമ്മിപ്പിക്കുകയും ചെയ്യുന്നു

ദരിദ്രസംരക്ഷണം, ആതുരസേവനം ഇവ സഭയുടെ ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത കർത്തവ്യങ്ങളാണു്. എന്നാൽ പല പ്രതിസന്ധിഘട്ടങ്ങളിലൂടെ കഴിഞ്ഞ കാലങ്ങളിൽ സമുദായം കടന്നുപോകേണ്ടിവന്നതിനാൽ ഈ വിഷയത്തിൽ അധികമൊന്നും പ്രവൎത്തിപ്പാൻ നമുക്കു സാധിച്ചില്ല എങ്കിലും ഒരു മെഡിക്കൽ മിഷ്യൻ നാം ആരംഭിച്ചിട്ടുണ്ടു് അതിന്റെ പ്രാരംഭപ്രവൎത്തനങ്ങൾ തുടങ്ങിയിരിക്കയുമാണു്. ഈ മിഷ്യൻ വിജയപ്രദമാക്കിത്തീൎക്കാനുള്ള സാദ്ധ്യത നമ്മുടെ സമുദായത്തിനുണ്ടു്. നമ്മുടെ മക്കളുടെ ഒരുമയും സ്നേഹവും ഒത്തിണങ്ങിയുള്ള സഹകരണവും ലഭിക്കുമെങ്കിൽ ഈ മിഷ്യനും ഇതുപോലുള്ള മറ്റു പ്രവൎത്തനങ്ങളും വിജയിക്കുമെന്നു നമുക്കുറപ്പുണ്ടു്. ദൈവത്തിലും അവന്റെ അമിതബലത്തിലും ശരണപ്പെട്ടുകൊണ്ടു നിങ്ങൾ മുമ്പോട്ടു പോകുവിൻ.

സഭകളുടെ യോജിപ്പിനുള്ള ആഗ്രഹം മുൻകാലങ്ങളിലെക്കാൾ കൂടുതലായി ഇക്കാലത്തുണ്ടു്. വിവിധ സഭാകേന്ദ്രങ്ങളിൽനിന്നും ഐക്യതയുടെ സന്ദേശം പുറപ്പെട്ടുകൊണ്ടിരിക്കുന്ന എക്യുമിനിക്കൽ പ്രസ്ഥാനം ഇതിനുവേണ്ടിയാണല്ലോ. പുരാതനവും പരിശുദ്ധവുമായ നമ്മുടെ വിശ്വാസാചാരങ്ങൾക്കും നമ്മുടെ അപ്പോസ്തോലികമായ സ്വാതന്ത്ര്യത്തിനും ഭംഗം വരാത്ത നിലയിലുള്ള ഒരു യോജിപ്പുണ്ടാകുന്നതു വല്ലതും ദൈവതിരുമുമ്പാകെ പ്രസാദകരവുമാണു് ഇതേപ്പറ്റി ചിന്തിക്കുന്നതിനു വിശ്വാസത്തിൽ ഐക്യമുള്ള ഓർത്തഡോക്സ് സഭാ പ്രതിനിധികളുടെ ഒരു സമ്മേളനം കൂട്ടുന്നതിനെപ്പറ്റി നാം ചിന്തിച്ചിരുന്നു എന്നാൽ നമ്മുടെ ദിവസങ്ങൾ തീർന്നിരിക്കുന്ന ഈ വേളയിൽ ഇതും ഇതുപോലുള്ള മറ്റു കാര്യങ്ങളും നമ്മുടെ പിൻഗാമിയും മെത്രാപ്പോലീത്തന്മാരും ചേൎന്നു നിർവ്വഹിക്കുമെന്നു നാം ആശിക്കുന്നു. ശരീരപ്രകാരം നാം നിങ്ങളെ വിട്ടുപിരിഞ്ഞാലും ഇവയ്ക്കെല്ലാം വേണ്ടുന്ന കൃപകൾ ദൈവത്തിൽനിന്നു ലഭിപ്പാൻ നമ്മുടെ പ്രാർത്ഥന നിങ്ങളോടുകൂടെ ഉണ്ടായിരിക്കും. നിങ്ങളേവരും ദൈവഭക്തിയിലും നമ്മുടെ സഭയോടുള്ള സ്നേഹത്തിലും ഒട്ടും തണുത്തുപോകരുതെന്നു നമ്മുടെ ഹൃദയത്തിൽ വലുതായ ആഗ്രഹമുണ്ടു് എന്നു നിങ്ങളെ നാം അറിയിക്കുന്നു.

നമ്മുടെ വാത്സല്യമക്കളായ വൈദികരെ,

നിങ്ങൾ ഇക്കാലമത്രയും അനുസരണത്തോടും സ്നേഹത്തോടും കൂടിയാണു നമ്മോടു വർത്തിച്ചിട്ടുള്ള

തെന്നു നമുക്ക് അറിയാം. നിങ്ങൾ ദൈവഭക്തിയിലും മേല്പട്ടക്കാരോടുള്ള അനുസരണത്തിലും സ്നേഹത്തിലും മേലിലും വർത്തിക്കുമെന്നു നമുക്കുറപ്പുണ്ട്. കശ്ശീശ്ശന്മാർ എപ്പിസ്ക്കോപ്പന്മാരുടെ പ്രതിനിധികളാണ്. എപ്പിസ്ക്കോപ്പായുടെ വലംകൈയായി നിന്നുവേണം നിങ്ങൾ പ്രവർത്തിപ്പാൻ. ദൈവിക രഹസ്യങ്ങളുടെയും മർമ്മങ്ങളുടെയും കാര്യവിചാരകത്വം ദൈവം നിങ്ങളെ ഏല്പിച്ചിരിക്കുന്നു എന്നു സദാ ഓർത്ത് അതനുസരിച്ചു നിങ്ങൾ പ്രവർത്തിക്കുകയും, നിങ്ങളെയും നിങ്ങളുടെ സൂക്ഷിപ്പിൽ ഭരമേല്പിക്കപ്പെട്ടിരിക്കുന്ന ദൈവമക്കളെയും കർത്താവിനുള്ളവരായി കാത്തുകൊള്ളുകയും നമ്മുടെ സഭ ശക്തിപ്പെടുവാൻ തക്കവിധം കർത്താവിൽ ശരണപ്പെട്ടും, ദുഷ്ടന്റെ തീയമ്പുകളെ ഒക്കെയും എതിർക്കുവാൻ ശക്തിയുള്ളവരായി നമ്മുടെ കർത്താവിന്റെ സർവ്വായുധവർഗ്ഗം ധരിച്ചുംകൊണ്ട് സദാ ഉണർന്നിരിക്കയും ചെയ്വിൻ. അപ്രകാരം തന്നെ ശെമ്മാശ്ശന്മാരും വിശുദ്ധി പാലിക്കുന്നവരും തങ്ങൾക്കു ലഭിച്ചിരിക്കുന്ന ആത്മിക ശുശ്രൂഷയ്ക്കൊത്തവണ്ണം നടക്കുന്നതിന് ജാഗ്രതയുള്ളവരും ആയിരിക്കണം.

നമ്മുടെ സഹോദരന്മാരായ മെത്രാപ്പോലീത്തന്മാരെ,

ദീർഘവർഷങ്ങൾ നിങ്ങളോടുകൂടെ ജീവിച്ചിരുന്നു ദൈവത്തിന്റെ സഭയെ മേയിച്ചു ഭരിപ്പാൻ നമുക്കു സംഗതിയായി നമ്മുടെ സൂക്ഷിപ്പിൽ ഏല്പിക്കപ്പെട്ടിട്ടുള്ള ആട്ടിൻകൂട്ടത്തെ നമ്മൾ എങ്ങനെ വഴി നടത്തി എന്ന് ആത്മാക്കളുടെ ഉടമസ്ഥനും മഹാ ഇടയനുമായ നമ്മുടെ കർത്താവിന്റെ മുമ്പാകെ നാമും നിങ്ങളും കണക്കു ബോധിപ്പിക്കേണ്ടിവരും. വി: പൗലൂസ് ശ്ലീഹാ എപ്പേസൂസിലെ എപ്പിസ്ക്കോപ്പന്മാരോടു പറഞ്ഞിരിക്കുന്നപ്രകാരം നിങ്ങളെ തന്നെയും ദൈവം തന്റെ സ്വന്ത രക്തത്താൽ സമ്പാദിച്ചിരിക്കുന്ന സഭയെ മേയിപ്പാൻ പരിശുദ്ധാത്മാവു നിങ്ങളെ എപ്പിസ്ക്കോപ്പന്മാരാക്കിവച്ചിരിക്കുന്ന ആട്ടിൻകൂട്ടത്തെ മുഴുവനും കാത്തുകൊൾവിൻ. സഭയുടെ കെട്ടുപണിക്കാരും വിശ്വാസത്തിന്റെ കലവറക്കാരുമായ നിങ്ങൾ ഐകമത്യമുള്ളവരായിരുന്നാൽ ആർക്കും നമ്മുടെ സഭയെ ക്ഷീണിപ്പിക്കാനോ ഛിദ്രിപ്പിക്കാനോ കഴികയില്ല നമ്മെ തുടർന്നു നിങ്ങളോരോരുത്തരും ഇഹലോകത്തിലെ ഓട്ടം തികച്ചശേഷം കണക്കു കൊടുക്കുവാൻ നമ്മുടെ കർത്താവിന്റെ സിംഹാസനത്തിൻമുമ്പാകെ നില്ക്കേണ്ടതാകുന്നു നിങ്ങൾക്കു മുമ്പേ നാം പോകുന്നു. അന്നു ബലഹീനനായ നാമും നിങ്ങളും മുഖപ്രസാദത്തോടുകൂടെ കർത്തൃതിരുമുമ്പാകെ കാണപ്പെടുന്നതിനും കരുണ പ്രാപിക്കുന്നതിനും സംഗതിയാകട്ടെ. നമ്മുടെ വാക്കുമൂലമോ പ്രവൃത്തിമൂലമോ നമ്മുടെ സഹോദരന്മാരായ നിങ്ങളിൽ ആരെയെങ്കിലും വേദനപ്പെടുത്തിയിട്ടുള്ളതായി നിങ്ങളിൽ ആർക്കെങ്കിലും തോന്നുന്ന പക്ഷം, നമ്മുടെ കർത്താവിന്റെ സ്നേഹത്തെപ്രതി നിങ്ങൾ നമ്മോടു ക്ഷമിക്കണമെന്നു നാം അപേക്ഷിക്കുന്നു. നിങ്ങളിൽ ആരെപ്പററിയും നമ്മുടെ ഹൃദയത്തിൽ യാതൊരു വഴക്കും ഇല്ല. നമ്മോടുള്ള നിങ്ങളുടെ സ്നേഹത്തിലും സഹകരണത്തിലും നമ്മുടെ ഹൃദയത്തിൽ സംതൃപ്തിയാണുള്ളത്.

നമ്മുടെ രോഗശയ്യയിൽ നമ്മോടുകൂടെ താമസിച്ചും നമ്മെ വന്നുകണ്ടും ആശ്വസിപ്പിക്കുകയും നമ്മുടെ ആശ്വാസത്തിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്ത എല്ലാവരോടുമുള്ള അഗാധമായ കൃതജ്ഞത നാം വ്യക്തമാക്കിക്കൊള്ളട്ടെ. അപ്പഴപ്പോൾ നമ്മെ പരിശോധിച്ചു ചികിത്സിച്ചുകൊണ്ടിരുന്ന ഡോക്ടറന്മാരോടും വൈദ്യന്മാരോടുമുള്ള ഹൃദയപൂർവ്വമായ നന്ദി നാം ഇവിടെ രേഖപ്പെടുത്തുന്നു.

നമ്മുടെ രോഗക്കിടക്കയ്ക്കടുത്തുനിന്ന് നമ്മെ പരിചരിച്ചുകൊണ്ടിരുന്ന നമ്മുടെ വാത്സല്യസഹോദരന്മാരായ മെത്രാപ്പോലീത്തന്മാരോടും അനുഗ്രഹിക്കപ്പെട്ട മക്കളായ പട്ടക്കാരോടും ശെമ്മാശ്ശന്മാരോടും, വൃദ്ധനായ നമ്മുടെ സേവനത്തിൽ സദാ ജാഗരൂകരായിരുന്നു നമ്മെ പരിചരിച്ചിട്ടുള്ള നമ്മുടെ ആത്മിക വാത്സല്യപുത്രന്മാരോടും നമുക്കുള്ള നന്ദി എവ്വിധമാണ പ്രകടിപ്പിക്കേണ്ടതെന്നു നമുക്ക് അറിഞ്ഞുകൂടാ. അവർക്കുവേണ്ടി നമ്മുടെ ദൃഷ്ടിയെ നമ്മുടെ കർത്താവിന്റെ സന്നിധിയിലേക്കു നാം ഉയർത്തുന്നു. തന്റെ വാഴ്വേറിയ തൃക്കരങ്ങളിൽനിന്ന് അവർക്കു ധാരാളമായ കൃപകളും അനുഗ്രഹങ്ങളും നൽകുവാൻ നാം പ്രാർത്ഥിക്കുന്നു

പ്രിയമക്കളെ,

നമ്മുടെ ദീർഘമായ ഭരണകാലത്ത് നാം നിങ്ങളെ ആരെയെങ്കിലും വിഷമിപ്പിക്കുകയോ ബുദ്ധിമുട്ടിക്കുകയോ നഷ്ടപ്പെടുത്തുകയോ, മനസ്സോടും മനസ്സു കൂടാതെയും അറിവോടും അറിവുകൂടാതെയും വല്ല ദോഷവും പ്രവർത്തിക്കുകയോ ചെയ്തിട്ടുണ്ടെങ്കിൽ അവയെല്ലാം നമ്മുടെ രക്ഷിതാവായ കർത്താവിന്റെ നാമത്തിൽ ക്ഷമിക്കണമെന്നു നാം നിങ്ങളോരോരുത്തരോടും അപേക്ഷിക്കുന്നു. അപ്രകാരം തന്നെ ആരെങ്കിലും നമ്മോടു വല്ലതും പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അതു നമ്മുടെ മനസ്സിൽ അല്പംപോലും ശേഷിച്ചിട്ടില്ലെന്നും മിശിഹായിൽ നാം ക്ഷമിച്ചിരിക്കുന്നു എന്നും നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു.

# അർമ്മേനിയൻ കാതോലിക്കോസ് തിരിച്ചുപോയി

അർമ്മീനൻ കാതോലിക്കാ വസ്ക്കൻ തിരുമേനി നവംബർ 23-ാംനു- പ: കാതോലിക്കാ ബാവാ തിരുമേനിയോടു യാത്ര പറഞ്ഞ രംഗം വളരെ ഹൃദയസ്പർശകമായിരുന്നു. ബാവാ തിരുമനസ്സിലെ രോഗാവസ്ഥമൂലം തിരുമേനിയുമായി വേണ്ടത്ര സൗകര്യപ്രദമായി സംസാരിക്കാൻ അവസരം കിട്ടാഞ്ഞതിൽ അദ്ദേഹം കുണ്ഠിതം പ്രദർശിപ്പിച്ചു. "നമ്മുടെ കിഴക്കൻസഭകളുടെ നേതാക്കന്മാർ ആണ്ടുതോറും എവിടെയെങ്കിലും സമ്മേളിക്കുകയും, സഭാകാര്യങ്ങൾ ചർച്ച ചെയ്യുകയും ചെയ്യുന്നതു് വളരെ പ്രയോജനപ്രദമായിരിക്കും എന്നു ബാവാ തിരുമേനി കല്പിച്ചു. "നിങ്ങൾ ഇവിടെ വന്നിട്ടു് എനിക്കു ശരിയായി നിങ്ങളെ കാണാൻ സാധിച്ചില്ല. നിങ്ങളെ എപ്പോഴും കണ്ടുകൊണ്ടിരിക്കുന്നതു നമുക്കു വളരെ സന്തോഷമാണ്."

അർമ്മീ: കാ: ഞാനും യേരുശലേം പാത്രിയർക്കീസും തിരുമേനിയോടു യാത്ര ചോദിക്കുന്നു. ഇവിടെ തിരുമേനി ഞങ്ങൾക്കു നൽകിയ സ്വീകരണങ്ങൾക്കും സൽക്കാരങ്ങൾക്കും സൗകര്യങ്ങൾക്കും ഞങ്ങൾ പ്രത്യേകം കൃതജ്ഞത പ്രകാശിപ്പിക്കുന്നു.

ബാ: തി: എന്തെല്ലാം നിങ്ങൾക്കു ചെയ്തു തന്നു എന്നു നമുക്കു നിശ്ചയമില്ല.

അ: കാ: തിരുമേനിയുടെ പല പള്ളികളും സ്കൂളുകളും കോളേജുകളും ഞങ്ങൾ സന്ദർശിച്ചു

---

കടശ്ശി, അനുഗ്രഹിക്കപ്പെട്ട നമ്മുടെ മക്കളെ, ദൈവതിരുമുമ്പാകെ തന്റെ ഏകജാതനായ പുത്രനല്ലാതെ ഒരുവൻപോലും കുറവില്ലാത്തവനായിട്ടില്ല. ബലഹീനനും പാപിയുമായ നാം തന്റെ കരുണയിൽ മാത്രം അഭയപ്പെടുന്നു. മരണത്തിന്റെ വാതിൽ കടന്നു് പരലോകത്തിൽ എത്തേണ്ട സമയം ഇതാ നമുക്കു തൊട്ടടുത്തിരിക്കുന്നു. നമ്മുടെ യാത്രയിൽ ദൈവികമായ കൃപയും ആശ്വാസവും നമുക്കു ലഭിപ്പാൻ നിങ്ങളോരോരുത്തരും മുട്ടിപ്പായി പ്രാർത്ഥിക്കുകയും, പട്ടക്കാർ നമുക്കുവേണ്ടി വി. കുർബ്ബാന അർപ്പിക്കുകയും ചെയ്യണമെന്നു നിങ്ങളുടെ സ്നേഹത്തോടു നാം അപേക്ഷിക്കുന്നു. നമ്മുടെ ആയുഷ്കാലത്തു പല പ്രകാരത്തിൽ നമ്മെ സഹായിച്ചിട്ടുള്ള നമ്മുടെ വാത്സല്യ മക്കളിൽനിന്നു് അവസാനമായി നമുക്കു ലഭിപ്പാനുള്ള സഹായം ഇതാകുന്നു. വി. പൗലൂസ് അപ്പോസ്തോലൻ പറഞ്ഞിട്ടുള്ള പ്രകാരം "നിങ്ങളുടെ ഇടയിൽ ദൈവരാജ്യം പ്രസംഗിച്ചുകൊണ്ടു നടന്നവനായ എന്റെ മുഖം നിങ്ങൾ ആരും ഇനി കാണുകയില്ല എന്നു ഞാൻ അറിയുന്നു.... നിങ്ങൾക്കു് ആത്മികവർദ്ധന വരുത്തുവാനും സകല വിശുദ്ധന്മാരോടും കൂടെ അവകാശം തരുവാനും കഴിയുന്ന ദൈവത്തിലും അവന്റെ കൃപയുടെ വചനത്തിലും ഞാൻ ഇപ്പോൾ നിങ്ങളെ ഭരമേല്പിക്കുന്നു" ഉത്തമനും വിശ്വസ്തനുമായ ദാസാ എന്ന വിളി നമ്മുടെ കർത്താവിന്റെ തിരുവായിൽനിന്നും കേൾപ്പാൻ നമുക്കു സംഗതിയാകട്ടെ. നാം കടന്നുപോയ ശേഷവും നമ്മുടെ വാത്സല്യ ഭാജനങ്ങളായ നിങ്ങളെ കുറിച്ചുള്ള ഓർമ്മ നമ്മിൽ ഉണ്ടായിരിക്കും. നിങ്ങളുടെ പ്രാർത്ഥനകളിൽ നമ്മെയും ഓർപ്പിൻ. നിങ്ങളേവരും സമാധാനത്തോടെ വസിപ്പിൻ

നമ്മുടെ കർത്താവായ യേശുമിശിഹാ അദൃശ്യമായിരിക്കുന്ന തന്റെ വലത്തു തൃക്കൈ ബലഹീനനും പാപിയുമായ നമ്മുടെ വലത്തു കൈയോടുകൂടി നിങ്ങളുടെമേൽ നീട്ടി നിങ്ങളെയും നിങ്ങളുടെ ഭവനങ്ങളെയും നിങ്ങളുടെ കൈകൾ ചെയ്യുന്ന എല്ലാ നല്ല വേലകളെയും അനുഗ്രഹിക്കുകയും, നമ്മെയും വിശ്വാസികളായ നിങ്ങളുടെ എല്ലാ മരിച്ചുപോയവരെയും തന്റെ സ്വർഗ്ഗീയ പർദൈസായിൽ ചേർത്തു് ആശ്വസിപ്പിക്കുകയും ചെയ്വാൻ നാം പ്രാർത്ഥിക്കുന്നു. നമ്മുടെ അന്ത്യ ആശീർവ്വാദങ്ങൾ നിങ്ങളേവർക്കും നാം നൽകുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരുടെയുംമേൽ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ വി. കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽ പിതാവായ മാർതോമ്മാ ശ്ലീഹായുടെയും ശേഷമുള്ള എല്ലാ പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽതന്നെ. ആമ്മീൻ

ആകാശത്തിലുള്ള ഞങ്ങളുടെബാവാ.... ഇത്യാദി.

മിശിഹാകാലം 1963 ഡിസംബർ 21-ാംതീയതി മാർതോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വപ്പെരുന്നാൾ ദിവസം, കോട്ടയം കാതോലിക്കാ സിംഹാസന അരമനയിൽനിന്നും

(ഒപ്പ്)

---

* പ. ബാവാ തിരുമനസ്സിലെ ഈ അന്ത്യകല്പന ഓരോ വ്യക്തിയും പന്ത്രണ്ടു പ്രാവശ്യം വായിക്കേണ്ടതാകുന്നു എന്നു കേന്ദ്ര സ്റ്റേറ്റ്മിനിസ്റ്റർ ശ്രീ ഏ. എം. തോമസ് പ. ബാവാ തിരുമനസ്സിലെ കബറടക്കദിനം കോട്ടയം മാർ ഏലിയാചാപ്പലിൽ വച്ചു പ്രത്യേകം ഉത്ബോധിപ്പിക്കയുണ്ടായി

(പത്രാധിപർ)

എല്ലായിടത്തും വളരെ സന്തോഷകരമായ സ്വീകരണങ്ങൾ ഞങ്ങൾക്കു ലഭിച്ചു. ഈ ദേശത്തെ കാലാവസ്ഥകൊണ്ടു ഞങ്ങൾക്കു ശാരീരികമായി അല്പമൊക്കെ ക്ഷീണംതോന്നി എങ്കിലും ആത്മികമായും മാനസികമായും വലിയ സന്തോഷമുണ്ടായിട്ടുണ്ടു്. ഈ സഭയെപ്പററി കൂടുതലായി ഗ്രഹിക്കുന്നതിനും സാധിച്ചു. ശാരീരിക ക്ലേശം വേഗം വിസ്മരിക്കും. എന്നാൽ ഈ സ്വീകരണത്തിന്റെ ഹൃദ്യത എന്നും ഞങ്ങളിൽ ഉണ്ടായിരിക്കും. ആത്മികമായി ഞങ്ങൾക്കുണ്ടായ അനുഭൂതി ഒരിക്കലും ഞങ്ങൾ വിസ്മരിക്കയില്ല. ഞങ്ങളുടെ സന്ദർശനം മൂലം നമ്മുടെ രണ്ടു സഭകളും തമ്മിൽ കൂടുതൽ അടുത്തിട്ടുണ്ടു്. തിരുമേനിയുടെ ബോദ്ധ്യവും അതായിരിക്കുമല്ലൊ. തിരുമേനി ഇപ്പോൾ കല്പിച്ചതുപോലെ എന്റെ സന്ദർശനത്തിൽ നിന്നും കൂടുതൽ ഫലങ്ങൾ ഉണ്ടാകുമെന്നാണു് എന്റെ പ്രതീക്ഷ. ഈ പറഞ്ഞ സംഗതികൾ അനുഭവത്തിൽ കൊണ്ടുവരുന്നതിനു ദൈവം സഹായിക്കട്ടെ തിരുമേനിക്കു ഞങ്ങൾ ആരോഗ്യവും ദീർഘായുസ്സും നേരുന്നു

തിരുമേനിയും മററു തിരുമേനിമാരും ഞങ്ങൾക്കു നൽകിയിട്ടുള്ള എല്ലാ സ്വീകരണങ്ങൾക്കും ഞങ്ങൾ കൃതജ്ഞത പ്രകാശിപ്പിക്കുന്നു. ഫാ. പിലിപ്പോസിനോടും ഞങ്ങൾ കൃതജ്ഞരാണു്. "ഉയന്നുവരുവാനുള്ള കഴിവുകൾ അദ്ദേഹത്തിനുണ്ടു്." തിരുമേനിയുടെ ചുററുംനിന്നു പരിചരിക്കുന്ന പട്ടക്കാർക്കു് ആന്തരികമായ സമാധാനം ഞങ്ങൾ ആശംസിക്കുന്നു.

പ. ബാവാതിരുമേനി വസ്ക്കൻ കതോലിക്കോസിനു് ഒരു സ്വർണ്ണകുരിശും മാലയും ഡർഡേറിയൻ പാത്രിയക്കീസിനും ബിഷപ്പു് കോമിഡാസിനും ആനക്കൊമ്പുകൊണ്ടു പണിതീർത്ത കുരിശുമാലകളും സമ്മാനിച്ചു അർമ്മീനിയൻ കാതോലിക്കോസിന്റെ കൂടെയുള്ള എല്ലാവർക്കും പ. ബാവാതിരുമേനി സമ്മാനങ്ങൾ കൊടുത്തു

അർമ്മീനിയൻ സഭാപിതാക്കന്മാർക്കും പാട്രിക്കും കോതമംഗലം പത്തനംതിട്ട കാതോലിക്കേററ് കോളേജുകളിലും, കുറുപ്പുമ്പടി, കോലഞ്ചേരി, നിരണം, കൈപ്പട്ടൂർ, തുമ്പമൺ, മാവേലിക്കര, എന്നീ പള്ളികളിലും സമുജ്ജ്വലമായ സ്വീകരണങ്ങൾ നൽകപ്പെട്ടു.

26-ാംതിയതി കൊച്ചി വിമാനത്താവളത്തിൽവച്ചു് അർമ്മീനിയൻ കാതോലിക്കോസും നമ്മുടെ തിരുമേനിമാരും പരസ്പരം ചുംബിച്ചു യാത്രപറഞ്ഞ രംഗം ഹൃദയസ്പർശകമായിരുന്നു.

## മലങ്കരസഭാ സന്ദർശനത്തെപ്പററി അർമ്മീനിയൻ കാതോലിക്കോസ്

(വൈ. ജോൺസൺ – കൽക്കട്ടാ)

ഡിസം. 3-ാംനു രാവിലെ കൽക്കട്ടായിൽ എത്തിച്ചേർന്ന അർമ്മേനിയൻ കാതോലിക്കോസ് വസ്കൻ തിരുമേനിയേയും പാർട്ടിയേയും അർമ്മേനിയൻ ഇടവകക്കാരും ഇവിടത്തെ സുറിയാനിസഭാ പ്രതിനിധികളും ചേർന്നു സ്വീകരിച്ചു. തിരക്കേറിയ ഒരു പരിപാടിയായിരുന്നു അദ്ദേഹത്തിന്റെ 12 ദിവസത്തെ താമസവേളയിലുണ്ടായിരുന്നതു്.

വസ്കൻ തിരുമേനി ഇവിടെ ചെയ്ത പല പ്രസംഗങ്ങളിലും കേരളസന്ദർശനത്തെപററിയും, മലങ്കരസുറിയാനിസഭയുടെ പരമാദ്ധ്യക്ഷനെപ്പററിയും പ്രത്യേകം പറയുകയുണ്ടായി. ഡിസംബർ 9-ാംനു- അർമ്മേനിയൻ വലിയപള്ളിയിൽ വി: കുർബാനമദ്ധ്യേ ചെയ്ത പ്രസംഗത്തിൽ മലങ്കരസഭയിലെ ജനങ്ങൾ വലിയ ദൈവഭക്തിയും വിശ്വാസതീക്ഷ്ണതയും ഉള്ളവരാണെന്നും അദ്ദേഹം സന്ദർശിച്ചിടത്തൊക്കെയും വിശ്വാസികൾ ആയിരക്കണക്കിനു് തടിച്ചുകൂടിയെന്നും, മലങ്കരസുറിയാനിസഭയുടെ ഒരു കോളേജ് സന്ദർശിച്ച അവസരത്തിൽ നോക്കെത്താവുന്ന ദൂരമത്രയും വെള്ളവസ്ത്രം ധരിച്ച വിദ്യാർത്ഥികൾ കത്തിച്ച മെഴുകുതിരിയുമായി അദ്ദേഹത്തെ സ്വീകരിച്ചെന്നും (ഏതു കോളജാണെന്നു് പേരു പറഞ്ഞു കേട്ടില്ല) ഈ സ്ഥാപനം മലങ്കരസഭയുടെ ഭക്തിവിശ്വാസത്തിന്റെ അനശ്വരമായ ഒരു മന്ദിരമാണെന്നും പ്രസ്താവിച്ചു ഞായറാഴ്ച ദിവസം കോട്ടയത്തു വി. കുർബാനമദ്ധ്യേ താൻ പടിഞ്ഞാറോട്ടു നോക്കിയപ്പോൾ കണ്ട കാഴ്ച തന്നെ അത്ഭുതഭരിതനാക്കിതീർത്തു എന്നും നോക്കെത്താവുന്ന ദൂരമത്രയും വെള്ളവസ്ത്രം ധരിച്ച ഒരു മനുഷ്യമഹാസമുദ്രത്തെ തിരുമേനി കണ്ടു എന്നും ആ ജനക്കൂട്ടത്തിനു് ഒരു മൈൽ നീളമുള്ളതായി തനിക്കു തോന്നിയെന്നും, പ്രസംഗത്തിൽ പ്രസ്താവിച്ചു. ചുരുക്കത്തിൽ മുക്കാൽ മണിക്കൂർ നീണ്ടുനിന്ന അർമ്മേനിയൻ ഭാഷയിലുള്ള പ്രസംഗത്തിന്റെ ഏറിയ സമയവും അദ്ദേഹം കേരളത്തിൽ തനിക്കുണ്ടായ അനുഭവത്തെയും പ: കാതോലിക്കാബാവാ തിരുമേനിയേയും കുറിച്ചായിരുന്നു സംസാരിച്ചതു്.

പ. കാതോലിക്കാബാവായെപ്പററി, ഇങ്ങനെ പ്രസ്താവിച്ചതു് "അദ്ദേഹം ഒരു മഹാപരിശുദ്ധനും വ

# ആത്മീയ പ്രകാശത്തിന്റെ തങ്കത്താക്കോൽകൊണ്ടു സ്നേഹകവാടം സകലർക്കും തുറന്നുകൊടുത്ത മഹാപുരോഹിതൻ

(സി. ഐ. നൈനാൻ ബി. എ. എൽ. റ്റി)

ദയാനിധിയായ നമ്മുടെ പ്രിയപിതാവ് നമ്മെ വിട്ടുപിരിഞ്ഞു് മൺമറഞ്ഞിരിക്കുന്ന സദാപി ദിവ്യചൈതന്യം എമ്പാടും പരത്തിയ ആ ആത്മീയദീപം നിഷ്പ്രഭമായി. സഭാമണ്ഡല

ലിയ ബുദ്ധിമാന്മാരാണെന്നാണ് ആക്കും അദ്ദേഹത്തോട് സ്നേഹവും ബഹുമാനവും തോന്നത്തക്ക ദൈവികചൈതന്യം അദ്ദേഹത്തിൽ താൻ ദർശിച്ചു എന്നും അദ്ദേഹത്തിന്റെ താടിമീശ ഹിമംപോലെ നരച്ചതാണെന്നും അദ്ദേഹം രോഗിയായിരുന്നിട്ടുപോലും തന്നെ എത്രയും സ്നേഹപൂർവ്വം സ്വീകരിച്ചെന്നും, എന്നാൽ ബാവായുടെ രോഗംമൂലം, താൻ ആഗ്രഹിച്ചതുപോലെ അദ്ദേഹത്തോടൊപ്പം സമയം ചിലവഴിക്കാൻ സാധിച്ചില്ലെന്നും അതിൽ തനിക്കു കുണ്ഠിതമുണ്ടെന്നും ബാവാ തിരുമേനി എത്രയും വൃദ്ധനാണെങ്കിലും അദ്ദേഹത്തിൽ ഒരു യുവ ചൈതന്യം തനിക്കു കാണ്മാൻ സാധിച്ചു എന്നും അർമ്മീനിയൻ കാതോലിക്കോസ് തുടന്നു പ്രസ്താവിച്ചു.

ഡിസംബർ 10-ാംതീയതി വസ്ക്കൻ തിരുമേനിയും പാർട്ടിയും പുതുതായി പണിതീർത്ത ഓർത്തഡോക്സ് സുറിയാനിപ്പള്ളി സന്ദർശിക്കയും, അവിടെ കൂടിയിരുന്ന ഇടവകാംഗങ്ങളെ അനുഗ്രഹിക്കയും ചെയ്തു.

ഡിസംബർ 10-ാംതീയതിയും 13-ാംതീയതിയും ഈ ലേഖകൻ അദ്ദേഹത്തിന്റെ ഇവിടത്തെ താമസസ്ഥലമായ ഗ്രാൻറ് ഹോട്ടലിൽ എത്തി അദ്ദേഹത്തെയും യരുശലേമിലെ പാത്രിയക്കീസിനെയും കൊമിഡാസ് മെത്രാച്ചനെയും കണ്ടു് അരമണിക്കൂർ സംഭാഷണം നടത്തി. ഈ ലേഖകൻ വരച്ച പരുമലതിരുമേനിയുടെ ഒരു വലിയ എണ്ണച്ഛായാപടം വസ്ക്കൻ തിരുമേനിക്കു സമ്മാനിച്ചു. അദ്ദേഹം പരുമല തിരുമേനിയെ പ്പറ്റി വിശദമായി ചോദിച്ചതിന് പരുമല തിരുമേനി മലങ്കരസഭയുടെ ആധുനിക illuminator ആയിരുന്നു എന്നും, ഈ മഹാ പരിശുദ്ധനെ അർമ്മേനിയാക്കാർ Gregory the illuminator നെ എങ്ങനെ ബഹുമാനിക്കുന്നുവോ അതുപോലെ മലങ്കരസഭ ബഹുമാനിക്കുന്നു എന്നും പറഞ്ഞു. അദ്ദേഹം ആവശ്യപ്പെട്ടതനുസരിച്ച് പരുമല തിരുമേനിയെപ്പറ്റി ഒരു വിവരണം ഇംഗ്ലീഷിൽ ഈ ലേഖകൻ തയാറാക്കിക്കൊടുത്ത... ലങ്കര സഭയിലെ പരിശുദ്ധനായ

മാർ ഗ്രീഗോറിയോസിന്റെ പടം താൻ ഒരു വലിയ സമ്മാനമായി കരുതുന്നു എന്നും, അതു് എച്ച്മിയാഡ്സിനിലുള്ള തന്റെ അരമനയിൽ വയ്ക്കുമെന്നും പറഞ്ഞു വസ്ക്കൻ തിരുമേനി ഈ ലേഖകനു് അദ്ദേഹത്തിന്റെ രണ്ടു കളർഫോട്ടോകളും കുറെ ചെറിയകുരിശുകളും നൽകി അനുഗ്രഹിക്കയും, എച്ച്മിയാഡ്സിനിലേക്കു ക്ഷണിക്കുകയും ചെയ്തു. മലങ്കരസഭാമാസിക കണ്ട വിവരം അദ്ദേഹം പ്രത്യേകം പറഞ്ഞു മലങ്കരസഭാമക്കൾ തനിക്കു നൽകിയ ഹൃദ്യമായ സ്വീകരണം താൻ എന്നും സ്മരിക്കുമെന്നും പ്രസ്താവിച്ചു.

ജോർജിയായിലെ മെത്രാപോലീത്തായായ കൊമിദാസ് തിരുമേനിയെ, അദ്ദേഹം ആവശ്യപ്പെട്ടതനുസരിച്ച് October, November ലക്കം മലങ്കരസഭമാസികയുടെ പല ഭാഗവും വായിച്ചു കേൾപ്പിച്ചു. നാട്ടിൽവച്ച് അദ്ദേഹം നവംബർ ലക്കം കണ്ടതായി പറഞ്ഞു സഭാസന്ദർശനത്തെപ്പറ്റി അദ്ദേഹത്തിന്റെ അഭിപ്രായം പ്രകടിപ്പിച്ചുകൊണ്ടു് പറഞ്ഞതിങ്ങനെയാണ്. ചെന്നിടത്തൊക്കെയും, രാവിലെ 7 മണിമുതൽ രാത്രി 12 മണി വരെ ഭക്തജനങ്ങൾ ആയിരക്കണക്കിനു തടിച്ചുകൂടിയതായും മലങ്കരയിലെ ഭക്തജനങ്ങൾ എല്ലാ ദിവസവും ഞായറാഴ്ചപോലെ ഭക്തിപൂർവ്വമാണു കൊണ്ടാടുന്നതെന്നു തനിക്കു തോന്നിയതായും ഇങ്ങനെ ആവേശപൂർവ്വമായ ഒരു സ്വീകരണം താൻ ആയുസ്സിൽ ആദ്യമായിട്ടാണു കണ്ടതെന്നും, കോട്ടയത്തു് ഇത്രയധികം ഓർത്തഡോക്സ് പള്ളികൾ ഉള്ളതിൽ താൻ അതിശയിച്ചതായും, വന്ദ്യവയോധികന്മാരായ മലങ്കരസഭയിലെ തിരുമേനിമാരെ കണ്ടപ്പോൾ താനൊരു ബാലനാണെന്നു തനിക്കു തോന്നിപ്പോയിയെന്നും തിരുമേനി ഫലിതരൂപത്തിൽ പറഞ്ഞു. മലങ്കരസഭാ മാസികയ്ക്കു വിജയം ആശംസിക്കുകയും, അതിന്റെ നടത്തിപ്പുകാരെയും വായനക്കാരെയും ദൈവം അനുഗ്രഹിക്കട്ടെ എന്നു് ആശംസിക്കുകയും ചെയ്തു.

—0—

ത്തിൽ അനർഗ്ഗളമായ പ്രഭ ചിന്തിയ ദിവ്യകാന്തിപൂരം അണഞ്ഞുപോയി ക്രൈസ്തവ സമുദായ നഭസ്സിൽ ഉയർന്നുശോഭിച്ച ആ ഉജ്ജ്വലതാരം അസ്തമിച്ചുപോയി. ആത്മീയ പ്രകാശത്തിന്റെ തങ്കത്താക്കോൽകൊണ്ടു സ്നേഹകവാടം ജാതിമതഭേദമെന്യേ എല്ലവർക്കും തുറന്നുകാട്ടിയ ആ പരംജ്യോതിസ്സ് പൊലിഞ്ഞുപോയി. അന്ധതയുടെ താഴ്വരയിൽ നിരാശരായി അലഞ്ഞുലയുന്ന ജനലക്ഷങ്ങൾക്ക ജീവിതോഷ്മാവു് പകർന്നുകൊടുത്ത ആ സൂര്യബിംബം അസ്തമിച്ചുപോയി. സുദീർഘകാലം സഭാനൗകയെ അതിഭയാനകമായ വൻകൊടുംകാറ്റിൽ ഉലയാതെ പ്രതികൂലസാഹചര്യങ്ങളിൽ ലക്ഷ്യം തെറ്റാതെ സുധീരമായി നയിച്ചു് സമാധാനത്തുറമുഖത്തു് അടുപ്പിച്ച വിജയശ്രീലാളിതനായ ആ വന്ദ്യനാവികശ്രേഷ്ഠൻ കാലയവനികയ്ക്കുള്ളിൽ മറഞ്ഞിരിക്കുന്നു

പൗരസ്ത്യ കാതോലിക്കാസിംഹാസനാരോഹണാനന്തരം അഭിവന്ദ്യ തിരുമേനി 1929 ഫെബ്രുവരി 15-ാംതീയതി ജൈത്രയാത്രയായി മാർ ഏലിയാച്ചാപ്പലിൽനിന്നും സഭാകേന്ദ്രമായ പഴയ സെമ്മനാരിയിൽ എത്തി സഭാഭരണഭാരം ചുമലിൽ ഏറെറടുത്തു. 1964 ജനുവരി 3-ാംതീയതി ജൈത്രയാത്രയായിത്തന്നെ പഴയസെമ്മനാരിയിൽ എഴുന്നള്ളി പിൻഗാമിയെ ഭരണത്തിന്റെ ചെങ്കോൽ ഏല്പിച്ചു. 34 വർഷം നീണ്ടുനിന്ന പരിശുദ്ധപിതാവിന്റെ ഭരണകാലം ഓർത്തഡോക്സ് സഭയുടെ സുവർണ്ണദശതന്നെയായിരുന്നു സംഭവബഹുലമായ ഒരു കാലഘട്ടമായിരുന്നു അതു്. തിരുമേനിയെപ്പോലെ ഭാഗ്യാവസ്ഥയും പുണ്യാവസ്ഥയും ദീർഘായുസ്സും സമഞ്ജസമായി സമ്മേളിച്ച ഒരു ശ്രേഷ്ഠമഹാപുരോഹിതൻ മലങ്കര സുറിയാനിസമുദായത്തിൽ ഉണ്ടായിട്ടില്ലെന്നുള്ളതു് നിസ്തർക്കമായ സത്യമാണ്. ഇതര സഭാവിഭാഗങ്ങളുടെ സുദീർഘ ചരിത്രത്തിലും അതുകണ്ടു് സുലഭമാണെന്നു തോന്നുന്നില്ല. എല്ലാ മണ്ഡലങ്ങളിലും മായാത്ത വ്യക്തിമുദ്ര പതിപ്പിച്ച ആ മഹാത്മാവിന്റെ നിരവധി അപദാനങ്ങൾമൂലം മലങ്കര സുറിയാനി സഭയുടെ സുപ്രധാന ശില്പിവര്യൻ എന്ന അപരാഭിധാനത്തിൽ തിരുമേനിയെ സഭാചരിത്രകാരന്മാർ വാഴ്ത്തി പുകഴ്ത്തുന്നതാണ്.

പരിശുദ്ധപിതാവു് കാതോലികവും അപ്പോസ്തോലികവുമായ ഓർത്തഡോക്സ് വിശ്വാസത്തിന്റെ യഥാർത്ഥമൂർത്തീഭാവമാണ്; പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പ്രത്യേകസമ്പത്തായ സ്വർഗ്ഗീയാരാധനയുടെ പ്രതീകമാണ്. ആദ്ധ്യാത്മികത്തികവുള്ള ആചാരാനുഷ്ഠാനങ്ങളുടെ ഉത്തമ നിദർശനമാണ്. മലങ്കരസഭയുടെ സ്വാതന്ത്ര്യാഭിലാഷത്തിന്റെ സാക്ഷാത്ക്കാരമാണ്. വിശുദ്ധ പിതാക്കന്മാരിൽനിന്നു് ഒരിക്കലായി ലഭിച്ച വിശ്വാസസംഹിതയും ആരാധനയും ആചാരാനുഷ്ഠാനങ്ങളും അഭേദ്യമായി അനരഞ്ജനമനോഭാവംകൂടാതെ പരിരക്ഷിക്കയും പരിപാലിക്കയും ചെയ്യുന്ന വിഷയത്തിൽ തിരുമേനി ആജീവനാന്തം ബദ്ധശ്രദ്ധനായിരുന്നു. ചിരകാലസമാർജ്ജിതമായ തപസ്സ്, ആരാധനയിലും പ്രാർത്ഥനയിലും അലിഞ്ഞുചേർന്നു സ്വന്ത വ്യക്തിത്വം വിസ്മരിച്ചു് ഒരു മാലാഖയെപ്പോലെ ആരാധനകളിലും അനുഷ്ഠാനങ്ങളിലും താദാത്മ്യം പ്രാപിക്കുന്നതിനുള്ള സിദ്ധിവിശേഷം നിമിത്തം ആരാധകർ തിരുമനസ്സിലെ കമ്മങ്ങളിൽ ആനന്ദാനുഭൂതിയടഞ്ഞു് സംതൃപ്തരായിത്തീർന്നിരുന്നു.

മാർത്തോമ്മാശ്ലീഹായുടെ പരിപാവനപാണികളാൽ സ്ഥാപിതമായ മലങ്കരസഭയുടെ കാനോനികസ്വാതന്ത്ര്യത്തിന്റെ പ്രതീകമായ കാതോലിക്കാസിംഹാസനത്തിന്റെ പുനഃസ്ഥാപനത്തിനും സ്ഥിരപ്രതിഷ്ഠയ്ക്കുംവേണ്ടി തിരുമേനി അനുഭവിച്ചിട്ടുള്ള കഠോര പീഡകളും മഹൽത്യാഗങ്ങളും പാശ്ചാത്യരുടേയും പൗരസ്ത്യരുടേയും മുക്തകണ്ഠമായ പ്രശംസയ്ക്കും അഭിനന്ദനത്തിനും പാത്രീഭവിച്ചിട്ടുള്ളതാണ്. തിരുമനസ്സിലെ ആദർശനിഷ്ഠയും നിശ്ചയദാർഢ്യവും ധീരോദാത്തതയും കൊണ്ടല്ലായിരുന്നുവെങ്കിൽ കാതോലിക്കാ സിംഹാസനത്തിനു് ഇത്രകണ്ടു് ഭദ്രതയും അഖിലലോകപ്രശസ്തിയും ഇത്രവേഗം സമാർജ്ജിക്കുമായിരുന്നില്ല. ഇന്നാകട്ടെ, ചരിത്രപ്രസിദ്ധമായ പരിശുദ്ധ നിഖ്യാസുന്നഹദോസിനാൽ സമാഘോഷിക്കപ്പെട്ടിട്ടുള്ള അഞ്ചു പൗരാണിക സിംഹാസനങ്ങളുടെ നിരയിൽ ഒട്ടും അപ്രധാനമല്ലാത്ത സ്ഥാനം വഹിക്കുന്ന പൗരസ്ത്യ കാതോലിക്കാസിംഹാസനം മലങ്കരസഭയുടെ പ്രത്യേക സമ്പത്തും അഭിമാനസ്തംഭവും ക്രൈസ്തവ വിഭാഗങ്ങളുടെ പ്രതീക്ഷാകേന്ദ്രവുമായി വിരാജിക്കുന്നു.

സഭയുടെ സർവ്വതോന്മുഖമായ അഭ്യുന്നതിക്കും മൗലിക ലക്ഷ്യങ്ങളുടെ സാക്ഷാത്ക്കാരത്തിനും വേണ്ടി ആവശ്യമായ കർമ്മപദ്ധതികൾ ആവിഷ്ക്കരിച്ചു് സൃഷ്ടിപരമായ പരിപാടികൾ ആസൂത്രണംചെയ്തു കാര്യക്ഷമമാംവണ്ണം പ്രവർത്തിക്കുന്ന വിഷയത്തിൽ അന്യാദൃശമായ ഔൽസുക്യവും ശ്രദ്ധയും വാർദ്ധക്യക്ലേശങ്ങളെ അവഗണിച്ചുപോലും പ്രകടിപ്പിച്ചുപോന്നു. മലങ്കരസഭയ്ക്കു പുരോഗമനപരമായ ഒരു ഭരണഘടന ഇല്ലെന്നുള്ള ന്യൂനത പരിഹരിക്കുവാൻ പര്യാപ്തമാകുമാറു് ഇന്നു നിലവിലിരിക്കുന്നതും ഉന്നത നീതിന്യായക്കോടതി

കളാൽ അംഗീകരിക്കപ്പെട്ടതുമായ സഭാഭരണഘടനയ്ക്കു തിരുമേനി തുലും ചാർത്തി. തിരുമേനിയുടെ മഹനീയ ഭരണകാലത്തു് സഭയ്ക്കു വിദ്യാഭ്യാസപരവും ജീവകാരുണ്യപരവും സുവിശേഷപരവുമായ പ്രവർത്തനസരണികളിൽ അസൂയാർഹമായ പുരോഗതി സിദ്ധിച്ചിട്ടുണ്ടു്.

മണലാരണ്യത്തിൽകൂടി ഇസ്രായേൽജനതയ്ക്കു മാർഗ്ഗം തെളിച്ച മോശയെപ്പോലെ വലിയൊരു പ്രവാചകൻ ഉണ്ടായിട്ടില്ലെന്നു് ന്യായപ്രമാണപുസ്തകം തന്നെ സാക്ഷ്യം വഹിക്കുന്നു. എന്നിരുന്നാലും ആ മഹാനായ പ്രവാചകശ്രേഷ്ഠനു്, വാഗ്ദത്തനാട്ടിൽ പ്രവേശിക്കുവാനുള്ള പദവി അനുവദിക്കപ്പെട്ടില്ല. നേബോഗിരിമുകളിൽ നിന്നുകൊണ്ടു് ഐശ്വര്യസമൃദ്ധമായ ആ കനാൻ ഒരു നോക്കു കാണുന്നതിനുള്ള ഭാഗ്യമേ അദ്ദേഹത്തിനു ലഭിച്ചിരുന്നുള്ളു. മലങ്കരസഭയുടെ ഭാവി ഐശ്വര്യങ്ങൾക്കു് അടിത്തറ പാകിയ കർമ്മധീരനും ധർമ്മധീരനുമായ സുറിയാനിക്കാരുടെ വലിയ മെത്രാപ്പോലീത്താ മാർ ഗീവർഗീസ് ദീവന്നാസ്യോസ് തിരുമേനിക്കു സ്വതന്ത്രകനാനിൽ സ്വച്ഛന്ദം പ്രവേശിക്കുന്നതിനുള്ള ഭാഗധേയം സിദ്ധിച്ചില്ല. യോശുവായെപ്പോലെ പരിശുദ്ധാത്മനിറവു ലഭിച്ച കാതോലിക്കാബാവാ തിരുമേനിക്കാണു് സ്വതന്ത്രകനാനിൽ പ്രവേശിച്ചു് തന്റെ ആട്ടിൻപററത്തെ പരിപുഷ്ടമായ പുൽമാലിയിൽ മേയിക്കുന്നതിനുള്ള സൗഭാഗ്യം സംസിദ്ധമായതു്.

അഭിവന്ദ്യ തിരുമനസ്സിലെ സവിശേഷമായ ശ്രദ്ധ മലങ്കരസഭാവലയത്തിൽ മാത്രം ഒതുങ്ങിനിന്നിരുന്നില്ല. ക്രൈസ്തവസഭകൾ തമ്മിലുള്ള ഐക്യം തിരുമേനിയുടെ ചിരകാലാഭിലാഷമായിരുന്നു. വിശ്വാസാചാരങ്ങളിൽ ബന്ധമുള്ള പൗരസ്ത്യഓർത്തഡോക്സ് സഭകൾ തമ്മിൽ ഐക്യം കൈവരുത്തുന്നതിനു പൗരസ്ത്യ സഭാമുഖ്യന്മാരെ സ്വന്തം അരമനയിൽ ക്ഷണിച്ചുവരുത്തി ആലോചനകൾക്കു നേതൃത്വവും പ്രചോദനവും നൽകി "അവർ നമ്മെപ്പോലെ ഒന്നാകേണ്ടതിനു്" എന്നുള്ള ഗത്സമേനിലെ പ്രധാനാചാര്യത്വത്തിനടുത്ത പ്രാർത്ഥന സാക്ഷാൽക്കരിക്കുവാൻ തക്കവാറു് അഖിലലോകക്രൈസ്തവ സഭാകൗൺസിലിനു് അടിസ്ഥാനമിട്ട എഡിൻബറൊ കോൺഫ്രൻസിൽ തിരുമേനി നേരിട്ടു സംബന്ധിക്കയും തുടർച്ചയായി നടത്തപ്പെട്ട സമ്മേളനങ്ങളിൽ പ്രതിനിധികളെ അയച്ചു് വിലപ്പെട്ട സംഭാവനകൾ നൽകുകയും ചെയ്തു. ചരിത്രപ്രാധാന്യം അർഹിക്കുന്ന വാററിക്കൻ കൗൺസിലിന്റെ നടപടികൾ താല്പര്യപൂർവ്വം വീക്ഷിച്ചറിയുന്നതിനു് നിരീക്ഷകരെ നിയോഗിച്ചു. തിരുമേനിയുടെ അഭിലാഷവും പ്രാർത്ഥനയും അചിരേണ സാധിതപ്രായമാകുമെന്നു് നമുക്കു സുദൃഢമായി വിശ്വസിക്കാവുന്നതാണു്.

അഭിവന്ദ്യതിരുമനസ്സിലെ ഉത്തമങ്ങളും ഉന്നതങ്ങളുമായ ആദർശങ്ങളുടെ മഹിമ, സ്വഭാവശ്രേഷ്ഠത, ജീവിതനൈർമ്മല്യം, തപോനിഷ്ഠ, വീരപൽധൈര്യം, നിഷ്കാമപൂർവ്വമായ സേവനസന്നദ്ധത, സർവ്വോപരി അചഞ്ചലമായ ദൈവഭക്തി ഇവ ഏതൊരു മനുഷ്യഹൃദയത്തിലാണു് ആനന്ദം തുളുമ്പിക്കാത്തതു്. തിരുമനസ്സിലെ മേധാശക്തിയുടെ മുമ്പിൽ ഏതൊരു വ്യക്തിയാണു വിറകൊള്ളാതിരുന്നിട്ടുള്ളതു്. തിരുമനസ്സിലെ വ്യക്തിത്വം അനുപമേയമാണു്. അഭിനവലോകത്തിൽ അനുനിമിഷം മാറിക്കൊണ്ടിരിക്കുന്ന സാഹചര്യങ്ങളോടും നവംനവങ്ങളായ ആശയങ്ങളോടും ഇണങ്ങിച്ചേർന്നു് അവയെ പവിത്രീകരിക്കുന്നതിനു പര്യാപ്തമായ അസാധാരണ സിദ്ധിവൈശിഷ്ട്യമുള്ള ഒരു യഥാസ്ഥിതികശ്രേഷ്ഠനായിരുന്നു തിരുമേനി. അവിടത്തെ ഹൃദയം ഉരുക്കുപോലെ ഉറച്ചതും വെണ്ണപോലെ മാർദ്ദവവും ആയിരുന്നു. വിശ്വാസാദികാര്യങ്ങളിൽ അതിന്റെ ഉറപ്പു് അനന്യാദൃശവും, അതേസമയം തന്നെ തന്റെആത്മികമക്കളോടുള്ള വർത്തനത്തിൽ ഏററം മാർദ്ദവകരവും ആയിരുന്നു. ധ്യാനനിരതമായ ആരാധനയും നിഷ്കളങ്കമായ സേവനവും ആ മഹൽജീവിതത്തിന്റെ സജീവഘടകങ്ങളായിരുന്നു. സ്വഭാവമഹിമ അഥവാ വ്യക്തിമാഹാത്മ്യം മുഖ്യമായി അധിഷ്ഠിതമായിരിക്കുന്നതു വൈരികളോടു നിരപ്പാകുന്നതിനുള്ള ആത്മാർത്ഥമായ സന്നദ്ധതയിലാണു്. നാം ആരോടു് അപരാധം ചെയ്തുവോ അവരോടു ക്ഷമാപണം ചെയ്യുന്നതു് അനുപേക്ഷണീയമായ കർത്തവ്യകർമ്മനിർവ്വഹണമാണു്; മഹാമനസ്കതയാണു്; സ്വഭാവ വൈശിഷ്ട്യമാണു്. എന്നാൽ നമ്മോടു് അപരാധം ചെയ്യുന്നവരെ നേരിട്ടു കണ്ടു് അവരോടു നിരപ്പു് അപേക്ഷിക്കുന്നതു് ദൈവികമായ പ്രവൃത്തിയാണു്. തിരുമനസ്സുകൊണ്ടു് യാതൊരപരാധവും ചെയ്തിട്ടില്ലാതിരിക്കെ, പരിശുദ്ധ സുന്നഹദോസിൽനിന്നും അകന്നുനിൽക്കുന്ന മാർ പൗലോസ് പീലക്സീനോസ് തിരുമേനിയെ രോഗശയ്യയിൽ ക്ഷണിച്ചുവരുത്തി സഹോദരനോടു് അല്ല ഒരു മകനോടു് "അറിവോടും അറിവു കൂടാതെയും മനസ്സോടും മനസ്സുകൂടാതെയും ഞാൻ വല്ല തെററും ചെയ്തുപോയിട്ടുണ്ടെങ്കിൽ നമ്മുടെ കർത്താവിന്റെ നാമത്തിൽ എന്നോടു ക്ഷമിക്കണമെ" എന്നു ചെയ്ത അഭ്യർത്ഥന മഹാസിദ്ധന്മാരുടെ ചരിത്രത്തിൽപോലും സർവ്വസാധാരണമല്ല. ആ ഏകകല്പവൃത്തികൊണ്ടു

# പ. പിതാവിൻെറ അന്ത്യരംഗവും അന്ത്യയാത്രയും

(സ്വ. ലേ.) ദേവലോകം അരമന, 5-1-'64.

ജാതിമതഭേദമെന്യേ എല്ലാവരുടെയും ഭക്തി ബഹുമാനങ്ങൾക്കു പാത്രീഭവിച്ചിരുന്ന നമ്മുടെ പരിശുദ്ധ പിതാവ് ഈ ജനുവരി 3-ാംതിയതി വെള്ളിയാഴ്ച രാവിലെ 4: 30-ന് പ്രാപഞ്ചിക ചട്ടക്കൂട്ടിനുള്ളിൽനിന്നും സ്വതന്ത്രനായി നിത്യതയിലേക്കു കടന്നുപോയി. ഏതാണ്ട് അഞ്ചുലക്ഷത്തോളം വരുന്ന ജനക്കൂട്ടത്തിൻെറ കദനത്തിൻെറയും കണ്ണീരിൻെറയും ഇടയിൽ 4-ാംനു- വൈകിട്ട് 4. 30-ന് അവിടുത്തെ ഭൗതികശരീരം ഭക്തിപൂർവ്വമായ പ്രാർത്ഥനകളോടും ശുശ്രൂഷകളോടും കൂടി കബറിൽ വയ്ക്കപ്പെട്ടു. തിരുമേനി മൺമറഞ്ഞു. ആ കബറിടത്തിൻെറമേൽ ഭക്തജനങ്ങളുടെ സ്നേ

തന്നെ തിരുമേനി പരിശുദ്ധന്മാരുടെ സംഘത്തിൽ അഗ്രിമസ്ഥാനം കരസ്ഥമാക്കുകതന്നെ ചെയ്തു എന്നാണ് എൻെറ സുദൃഢമായ വിശ്വാസം. തിരുമനസ്സിലെ മഹൽജീവിതത്തിൽ മാതൃകാസുന്ദരമായ ദൃഷ്ടാന്തം നൽകിയ അതിമഹത്തായ സംഭവമാണത്. തിരുമനസ്സിലെ മഹനീയനാമം സഭാചരിത്രകാരന്മാർ തങ്കലിപികളിൽ രേഖപ്പെടുത്തുകതന്നെ ചെയ്യും.

പരിശുദ്ധപിതാവിൻെറ പ്രാർത്ഥനയുടെ ശക്തിയും ഫലവും അൽഭുതാവഹമാണെന്നുള്ളതിനു ഞാൻതന്നെ ഉത്തമസാക്ഷ്യമാണ്. പല ഭിഷഗ്വരന്മാരാലും കൈവെടിയപ്പെട്ടു മരണത്തിൻെറ വക്കിലെത്തിയ നിസ്സാരനായ എൻെറകട്ടിലിൽ തിരുമേനി എഴുന്നെള്ളി എൻെറ ശരീരത്തിൽ തൃക്കൈ വച്ച് കണ്ണീർ വാർത്ത് പ്രാർത്ഥനയോടുകൂടി എണ്ണ പകർന്ന് മരണദൂതനോടു സമരം ചെയ്ത്, മൃത്യുവക്ത്രത്തിൽനിന്നും വിടുവിച്ചതു് തിരുമനസ്സിലെ പ്രാർത്ഥനാശക്തിയൊന്നുകൊണ്ടു മാത്രമായിരുന്നു. തിരുമനസ്സിലെ വേർപാടു നമുക്കേവർക്കും വ്യക്തിപരമായ നഷ്ടംകൂടിയാണ്. ഇതുപോലെ സ്നേഹനിധിയായ ഒരു പിതാവിനെ ആർക്ക് എന്നു ലഭിക്കും?

പരിശുദ്ധപിതാവിൻെറ ആദ്ധ്യാത്മിക ചൈതന്യം വിലസുന്ന സ്നേഹമസൃണമായ ആ മുഖകമലം നമ്മുടെ മാംസ ചക്ഷുസ്സുകൾകൊണ്ട് ഇനിമേൽ കാണാൻ സാധിക്കുന്നതല്ല. മരണം പരലോകത്തിലുള്ള ഒരു ജനനമാണ്. ക്രൈസ്തവകബറിടമോ മഹത്വത്തിൻെറയും തേജസ്കരണത്തിൻെറയും പ്രവേശന കവാടവും. മലങ്കരയിലെ സന്താനപരമ്പരയാൽ പരിസേവിതനായി, അഖിലകേരള ജനതയുടെ അകമ്പടിയോടുകൂടി ജൈത്രയാത്രയായി ദേവലോകം അരമനയിലെ കബറിൽ ഇറങ്ങിച്ചെന്ന്, ആ ഉത്തമനും വിശ്വസ്തനുമായ പ്രധാനാചാര്യൻ, താലന്തുകളുടെ ഉപമയിൽ ദ്യോതിപ്പിക്കുന്ന പ്രകാരം അതിവിസ്തൃതമായ മണ്ഡലങ്ങളിൽ അതിവിപുലമായ അധികാരങ്ങളും പദവികളും ഏറെറടുത്തിരിക്കയാണ്. തിരുമനസ്സിലെ ഭൗതികാവശിഷ്ടങ്ങൾ വിശ്രമം കൊള്ളുന്ന കബറിടം അനുഗ്രഹത്തിൻെറ ഉറവിടമാണ്, തീർത്ഥാടന കേന്ദ്രമാണ്.

"നിങ്ങളോടു ദൈവവചനം പ്രസംഗിച്ച്, നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ. അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പിൻ. യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നെന്നേക്കും അനന്യൻതന്നെ".

പരിശുദ്ധ പിതാവിൻെറ മഹനീയ ജീവിതം നമുക്കു ശാശ്വതമായ ദൃഷ്ടാന്തമാണ്. തിരുമനസ്സിലെ ആദർശങ്ങളും കർമ്മപദ്ധതികളും, അനശ്വരമായ പ്രേരണയും പ്രചോദനവും പ്രദാനം ചെയ്യും. അവിടുത്തെ മദ്ധ്യസ്ഥത നമുക്കെന്നാളും കോട്ടയും കാവലുമായിരിക്കും. പരിശുദ്ധ പിതാവ്, അഭംഗുരമായി പരിപാലിച്ച് നമ്മെ ഭരമേല്പിച്ചിട്ടുള്ള വിശ്വാസനിധി ഭദ്രമായി സൂക്ഷിച്ച് വ്യാപാരം ചെയ്യുകയും നിരവധി ക്ലേശങ്ങൾ സഹിച്ചു പരിരക്ഷിച്ച വിജയ ശ്രീലാളിതമാക്കി ഏല്പിച്ചതന്നിട്ടുള്ള കാതോലിക്കാസിംഹാസനത്തോട് വിശ്വസ്തതയും ഭക്തിയും പാലിക്കുകയും ചെയ്യുക എന്നുള്ളതാണ് നമ്മുടെ യഥാർത്ഥമായ ഭക്തിപ്രകടനം. മഹാനായ ആംഗലേയ കവി ആൽഫ്രഡ് ടെനിസൺ ദർശനം കാണുന്ന ആ മഹൽസംഭവം The one far of divine event to which the whole creation moves സമാഗതമാകുമ്പോൾ അതെ, പ്രകാശത്തിൻെറ രാജ്യം ഉദയം ചെയ്യുന്ന ആ ശുഭസന്ദർഭത്തിൽ, സ്വർഗ്ഗീയമാലാഖമാരുടെ ഗണങ്ങളോടും സിദ്ധന്മാരുടെ സംഘങ്ങളോടുംകൂടെ നമ്മുടെ ദിവ്യനാഥൻെറ മഹത്വപ്രത്യക്ഷതയിൽ നമ്മുടെ പരിശുദ്ധപിതാവിൻെറ ആദ്ധ്യാത്മികചൈതന്യം തുളുമ്പുന്ന തിരുമുഖം നമുക്കെല്ലാം കണ്ടാനന്ദിക്കുവാൻ ഇടയാകണമെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു.

—0—

ഹാദരങ്ങളുടെ ജ്ഞാപകംഎന്നവണ്ണം ഒരു പുഷ്പശൈലം തന്നെ ഇപ്പോൾ ഉയന്നുനിൽപ്പുണ്ട് എന്നു പറയാം. മെഴുകുതിരികൾ ആ പാവനാത്മാവിന്റെ അഭൗമികതേജസ്സ് വിളിച്ചറിയിച്ചുകൊണ്ട് മദ്ധ്യത്തിലുള്ള രക്ഷാകരമായ കുരിശിന്റെ പാർശ്വങ്ങളിൽ രാപകൽ എരിഞ്ഞു പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ആ കബറിട സന്നിധിയിൽ നിത്യേന ആരാധകർ നേർച്ച കാഴ്ചകളുമായി എത്തി പ്രാർത്ഥന നടത്തുകയും, പുരോഹിതന്മാരും പ്രധാനാചാര്യന്മാരും ധൂപാർപ്പണം നടത്തുകയും ചെയ്യുന്നു. സുദീർഘമായ ഒരു പാവനജീവിതം ജനഹൃദയങ്ങളിൽ അവശേഷിപ്പിച്ചിട്ടുള്ള കൃതജ്ഞതാനിർഭരമായ അനുഭൂതികളുടെ ആഴവും ദാർഢ്യവുമാണവിടെ കാണുന്നതു്.

തിരുമനസ്സിലേക്ക് അറിയാമായിരുന്നു തന്റെ ഇഹലോകത്തിൽ നിന്നുമുള്ള വാങ്ങിപ്പ് അടുത്തിരിക്കുന്നു എന്ന്. കഴിഞ്ഞ സെപ്റ്റംബർ മാസാരംഭത്തിലാണു തിരുമേനിയുടെ ആലസ്യം ആരംഭിച്ചതു്. അപ്പോൾതന്നെ തിരുമേനി തന്റെ യാത്രയ്ക്കുള്ള ഒരുക്കങ്ങൾ ചെയ്തുതുടങ്ങി.

വില്പത്രം തയ്യാറാക്കി. ഇനി തന്റെ ദിവസങ്ങൾ ഏറെയില്ല. അതിനാൽ വേണ്ട ഒരുക്കങ്ങളൊക്കെ ചെയ്തുകൊള്ളുവാൻ കൂടെയുള്ളവരോട് ആജ്ഞാപിച്ചു. ഇതെഴുതുന്ന ആളെ അരികെവിളിച്ച് തന്റെ അന്ത്യസന്ദേശം പറഞ്ഞുകൊടുത്തു. അതെഴുതിക്കഴിഞ്ഞു വീണ്ടും വായിച്ചുകേട്ടു.

സേവനോൽസുകരായ ഡോക്ടറന്മാരുടെയും വൈദ്യന്മാരുടെയും പരിചരണഫലമായി തിരുമനസ്സിലെ രോഗം ഒട്ടു നിയന്ത്രണവിധേയമായി എന്നു വിചാരിച്ചിരുന്നു എങ്കിലും ഏതാനും ആഴ്ചകൾക്കുമുമ്പ് ആലസ്യം വദ്ധിക്കുകയാണുണ്ടായതു്. എങ്കിലും യാമപ്രാർത്ഥനകൾ നടത്തുന്നതിൽ തിരുമേനി കാലംചെയ്യുന്നതിന്റെ തലേദിവസംവരെയും പ്രത്യേകം ശ്രദ്ധയോടും ജാഗ്രതയോടുംകൂടി വർത്തിച്ചിരുന്നു. മാർ തോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വപ്പെരുനാളിനോടനുബന്ധിച്ചുതന്നെ മാർ തോമ്മായുടെ ഈ പിൻഗാമി തന്റെ അന്ത്യകല്പനയ്ക്ക് ഒപ്പു വെച്ചു. അതായിരുന്നു അന്ത്യഒപ്പും

രണ്ടുദിവസം കഴിഞ്ഞു തിരുമേനി അടുത്തുണ്ടായിരുന്നവരോടു "ഞാൻ പോവുകയാണ്" എന്നു കല്പിച്ചു.

എല്ലാ ദിവസവും ഡോക്ടറന്മാർ തിരുമനസ്സിലെ കാൽ dress ചെയ്തുവന്നു. ഈ ജനുവരി 2-ാംനു- സന്ധ്യയ്ക്കാണ് അവസാനമായി dress ചെയ്തതു്. ഒരാഴ്ചകൂടെയെങ്കിലും തിരുമേനി ജീവിച്ചിരിക്കുമെന്നു് അവർ ഖണ്ഡിതമായി അഭിപ്രായപ്പെട്ടു. രണ്ടാഴ്ചകളായി രാത്രിതോറും കൂടെക്കൂടെ ഉണരുകയും എഴുന്നേൽക്കുകയും ചെയ്യാറുണ്ടായിരുന്ന തിരുമേനി ആ രാത്രി സുഖമായി ഉറങ്ങി. ഉറക്കത്തിലൂടെയും സ്വയം കുരിശു വരയ്ക്കുകയും കൈകൾ മേല്പോട്ടുയർത്തുകയും ചെയ്തുകൊണ്ടിരിക്കുക രോഗം തുടങ്ങിയതു മുതൽ അവിടുത്തെ അടുത്തുനിന്നു ശുശ്രൂഷിക്കുന്നവർ കണ്ടുകൊണ്ടിരുന്നു. പ്രാർത്ഥനാനിരതവും ധ്യാനനിർഭരവുമായിരുന്നു തിരുമനസ്സിലെ നാഴികകൾ. രാത്രി 3മണിയോടുകൂടി തിരുമേനി ഉണർന്നു. കുരിശുവരച്ചു, പ്രാർത്ഥിക്കാൻ നാവുചലിച്ചു. ക്ഷീണാധിക്യത്താൽ ശബ്ദം പുറത്തേക്കു വന്നില്ല. ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താതിരുമേനിയും പട്ടക്കാരും ശെമ്മാശ്ശന്മാരും അടുത്തുണ്ടായിരുന്നു. അവർ ചേർന്നുപ്രാർത്ഥിച്ചു. തിരുമേനി വീണ്ടും ഉറങ്ങി 4. 30നു മുമ്പ് ഉണർന്നു. പട്ടക്കാരും മററും നിർന്നിമേഷരായി നോക്കിനിൽക്കെ തുലോം ലഘുവായ വിധം തല ഒരു വശത്തേക്കു ചായിച്ചു. അതോടുകൂടി തിരുമനസ്സിലെ പ്രാണൻ വേർപെടുകയും ചെയ്തു. നീതിമാന്റെ മരണം ഉറക്കം പോലെയാകുന്നു എന്ന പ്രവാചക വചനം തിരുമേനിയിൽ പൂർണ്ണമായി നിറവേറി. തിരുമേനിമാരും പട്ടക്കാരും മററും ചേർന്നു പ്രാർത്ഥനകൾ നടത്തി. ബാവാതിരുമനസ്സുകൊണ്ടു കാലം ചെയ്തവിവരം അറിയിച്ചുകൊണ്ടു കോട്ടയം മുനിസിപ്പൽ സൈറൺ മൂന്നുപ്രാവശ്യം മുഴങ്ങി. പള്ളികളിൽനിന്നും ദുഃഖമണിനാദമുയർന്നു.

തിരുമനസ്സിലെ മൃതശരീരം കട്ടിലിൽനിന്നും എടുത്തു കസേരയിൽ ഇരുത്തി സ്പിരിറ്റുകൊണ്ടു ദേഹമാസകലം തുടച്ചു. കാപ്പ മുതലായ അംശവസ്ത്രങ്ങൾ ധരിപ്പിച്ചു അംശവടിയും സ്ലീബായും പിടിപ്പിച്ചു. മേല്പട്ടക്കാരുടെയും കത്തിച്ച മെഴുകുതിരികൾ പിടിച്ച പട്ടക്കാരുടെയും, ശെമ്മാശ്ശന്മാരുടെയും അകമ്പടിയോടുകൂടി സിംഹാസന അരമനമുറിയിൽനിന്നും പള്ളിയിലേക്കു കൊണ്ടുപോയി. മദ്ബഹായിൽ പൂർവ്വാഭിമുഖമായി ഇരുത്തി. പ്രത്യേക പ്രാർത്ഥനകൾക്കുശേഷം ശരീരം മദ്ബഹായിൽനിന്നും അഴിക്കകത്തേക്കു കൊണ്ടുവന്ന് ഒരു ഉയർന്ന വേദിയിൽ പശ്ചിമാഭിമുഖമായി ഇരുത്തി കബറടക്കശുശ്രൂഷയുടെ പ്രാരംഭ പ്രാർത്ഥനകൾ ആരംഭിച്ചു പരിശുദ്ധ പിതാവിന്റെ വിയോഗവാർത്ത ദേശമെങ്ങും പരന്നു. റേഡിയോകൾ ലോകത്തിന്റെ വിവിധഭാഗങ്ങളിൽ ഈ ദുഃഖവാർത്ത വിളംബരം ചെയ്തു ദേവലോകം അരമനയിലേക്കു പതിനായിരക്കണക്കിന് ആളുകൾ വന്നുതുടങ്ങി. നിയന്ത്രണവിധേയമല്ലാത്തവിധം തിങ്ങിക്കൂടിയ ജനതതിയെ ഒരുവിധമെങ്കിലും സാന്ത്വനപ്പെടുത്തുന്നതിനു കോട്ടയം ഡി.എസ്.പി. ശ്രീ ബാലഗംഗാധരമേനോനും

ഡി.വൈ.എസ്.പി. ശ്രീ. കെ. വി. ഉമ്മന്റെയും നേതൃത്വത്തിലുള്ള പോലീസ് സേന നിർവ്വഹിച്ച നിസ്തുല്യമായസേവനം പ്രത്യേകം പ്രശംസാർഹമാണ്. തിരുമേനി കാലംചെയ്തതിനെത്തുടർന്ന് കോട്ടയം ഡിസ്ട്രിക്ട് കലക്ടർ ശ്രീ. പത്മകുമാർ, കോട്ടയം പട്ടണത്തിലെ എല്ലാ പബ്ലിക്ക് ആഫീസുകൾക്കും പൊതുഒഴിവു പ്രഖ്യാപനം ചെയ്തു. കേരളാഗവർണർ ശ്രീ. വി. വി. ഗിരിക്കുവേണ്ടി അദ്ദേഹത്തിന്റെ പ്രത്യേക നിർദ്ദേശാനുസരണം കലക്ടറുടെ പി. എ മാരായ മെസ്സേഴ്സ് കൃഷ്ണവർമ്മൻ ഏറാടി, ഡി. മാത്യു എന്നിവർ ചേർന്ന് റീത്തുകൾ സമർപ്പിച്ചു. വിവിധസ്ഥാപനങ്ങളുടെയും, വ്യക്തികളുടെയും വകയായി റീത്തുകളുടെ ഒരു കൂമ്പാരംതന്നെ മൃതശരീരപാദാന്തികത്തിൽ വന്നുകൂടി.

തിരുമേനിയെ ഒരുനോക്കു കാണുന്നതിനായി വിവിധ ജാതിമതസ്ഥരും ഉന്നത വ്യക്തികളും വന്നുകൊണ്ടിരുന്നു. തിരുമേനിയെ അത്യധികം സ്നേഹിച്ചിരുന്ന യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി തിരുശരീരദർശനമാത്രയിൽ തൃക്കൈ മുത്തവേ പൊട്ടിക്കരഞ്ഞുപോയി. ബനഡിക്റ്റ് മാർ ഗ്രീഗോറിയോസ്, ചങ്ങനാശ്ശേരി ആർച്ചുബിഷപ്പ് മാർ മാത്യു കാവുകാട്ട്, സഖറിയാ മാർ അത്താനാസ്യോസ്, വിജയപുരം മെത്രാൻ ആംബ്രോസ്, ബിഷപ്പ് എം. എം ജോൺ, ബിഷപ്പ് ക്രിസോസ്റ്റം, ബിഷപ്പ് പത്രോണി, കോതമംഗലം ബിഷപ്പ് ഡോ: പോത്തനാമൂഴി, പൗലൂസ് മാർ പീലക്സീനോസ് എന്നീ തിരുമേനിമാർ പരിശുദ്ധ ബാവാ തിരുമനസ്സിലെ മൃതശരീരം ദർശിച്ചു.

## പഴയസിമ്മനാരിയിൽ

3-ാംതീയതി രാത്രി 8. 30-ന് തിരുമേനിയുടെ മൃതശരീരം തിരുമനസ്സിലെ ആസ്ഥാനവും ദീർഘനാൾ തിരുമനസ്സുകൊണ്ട് സ്ഥിരമായി താമസിച്ചിരുന്നിടവുമായ കോട്ടയം പഴയസിമ്മനാരിയിൽ കൊണ്ടുപോയി പശ്ചിമാഭിമുഖമായി ഇരുത്തി. രാത്രി മുഴുവൻ മെല്പട്ടക്കാരും പട്ടക്കാരും ജനങ്ങളും ഇടവിടാതെ പ്രാർത്ഥിക്കുകയും സങ്കീർത്തനം വായിച്ചുകൊണ്ടിരിക്കുകയും ചെയ്തു. 4-ാംതീയതി രാവിലെ 6 മണിക്ക് മാർ തോമ്മാ ദീവന്നാസ്യോസ്, ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ കൂറിലോസ് എന്നീ തിരുമേനിമാർ ചേർന്ന് മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു അനന്തരം കൈമുത്ത് ആരംഭിച്ചു. ജനത്തിരക്കിന്റെ ആധിക്യംമൂലം ആ ചടങ്ങ് അവസാനിപ്പിക്കേണ്ടിവന്നു.

അനന്തരം നഗരികാണിക്കൽ എന്ന ഹൃദയസ്പർശകമായ ചടങ്ങാണ് നടന്നത്. തിരുമേനി അധിവസിച്ചിരുന്ന പഴയ സിമ്മനാരിയോടും തിരുബലി അർപ്പിച്ചിരുന്ന പഴയ സിമ്മനാരി ചാപ്പലിനോടും യാത്രപറഞ്ഞു. "ഞങ്ങളുടെ പിതാവേ സമാധാനത്തോടെ പോകുക" എന്നു തന്റെ ആത്മീയമക്കൾ വിലപിച്ചുകൊണ്ട് ഏററുപറഞ്ഞു.

കറുത്ത കൊടികളോടുകൂടിയ ലോറികൾ, കാറുകൾ, ജീപ്പുകൾ മുതലായവ പഴയസിമ്മനാരിയിൽനിന്നുമുള്ള വിലാപയാത്രയിൽ സംബന്ധിക്കാൻ എത്തിക്കഴിഞ്ഞു. അവയുടെ അകമ്പടിയോടുകൂടി പൗരസ്ത്യസഭയുടെ പരമാദ്ധ്യക്ഷന്റെ പഴയ സിമ്മനാരിയിൽനിന്നുമുള്ള മടക്കയാത്ര, പ്രത്യേകം സജ്ജീകരിക്കപ്പെട്ട ഒരു രഥത്തിൽ ആരംഭിച്ചു. 1104 കുംഭം 4-ാംതീയതി, കോട്ടയം മാർ ഏലിയാച്ചാപ്പലിൽവച്ചു പൗരസ്ത്യ കാതോലിക്കാസിംഹാസനാധിപതിയായി ഉയർത്തപ്പെട്ടതിനെതുടർന്ന് രാത്രി 9 മണിക്കു മെത്രാപ്പോലീത്തന്മാരുടെ അകമ്പടിയോടുകൂടി മാർ ഏലിയാച്ചാപ്പലിൽനിന്നും കോട്ടയം പഴയസെമ്മനാരിയിലെത്തിസഭാഭരണമേറെറടുത്ത പൗരസ്ത്യസഭയുടെ പരമാദ്ധ്യക്ഷൻ 1964 ജനുവരി 4-ാംതീയതി തന്റെ ഭരണച്ചുമതലകൾ പിൻഗാമിയെ ഏല്പിച്ചിട്ടു വിടവാങ്ങുകയായിരുന്നു. രണ്ടും അതിഗംഭീരം. പക്ഷേ ഒന്ന് സന്തോഷത്തിമർപ്പു നിറഞ്ഞതും മററതു തീരാദുഃഖത്തിന്റെ നെടുവീർപ്പുകളോടു കൂടിയതുമായിരുന്നു. കറുത്ത പട്ടു തുണികളാലും വെളുത്ത ചിത്രവേലകളാലും കലാചാതുരിയോടുകൂടി സംവിധാനം ചെയ്യപ്പെട്ട രഥത്തിന്റെ മുമ്പിൽ പ: പിതാവിന്റെ തിരുശരീരം അംശവസ്ത്രങ്ങളണിയിച്ചു സിംഹാസനസ്ഥമാക്കിയിരിക്കുന്നതു കണ്ടാൽ തിരുമേനി കാലംചെയ്തിരിക്കയാണെന്ന് ആർക്കും തോന്നുകയില്ല. അധിനായകനായ പരമാദ്ധ്യക്ഷന്റെ ഭാവഗാംഭീര്യം ആ മുഖത്ത് വ്യക്തമായി കാണാൻ കഴിയുമായിരുന്നു മാർ തോമ്മാ ദീവന്നാസ്യോസ്, ഗീവറുഗീസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ കൂറിലോസ് എന്നീ തിരുമേനിമാർ തൊട്ടു പിറകിൽ പൂർണ്ണ അംശവസ്ത്രധാരികളായി ഉപവിഷ്ടരായിരുന്നു.

വിലാപയാത്രയുടെ മുമ്പിൽ പോലീസ്ജീപ്പ് മൂന്നു മോട്ടോർസൈക്കിളുകൾ, അതിനു പിൻപിൽ അംശവസ്ത്രംധരിച്ച ഒരു വൈദികശ്രേഷ്ഠൻ കയറിയ ജീപ്പ്, (ഈ ജീപ്പിൽ കാതോലിക്കേററ് ചിഹ്നം രേഖപ്പെടുത്തിയ കറുത്ത പതാക ഉയർത്തിപ്പിടിച്ചിരുന്നു ) മലങ്കരയിലെ വിവിധ ഇടവകകളിൽനിന്നു വന്ന അലംകൃത ലോറികൾ, ഗായകസംഘത്തിന്റെ വാഹനങ്ങൾ, ഇവ കഴിഞ്ഞു പ: ബാവാതിരുമേനിയുടെ മൃതശരീരം വച്ചിട്ടുള്ള രഥം, അതിനുപിൻപിൽ മെത്രാപ്പോലീത്തന്മാർ കയറിയിട്ടുള്ള രഥം,

മന്ത്രി ശ്രീ പി. ററി. ചാക്കോ വിലാപയാത്രയിൽ



പ. പിതാവിൻെറ മൃതശരീരം വഹിക്കുന്ന രഥം.



വിലാപയാത്ര—വേറൊരു ദൃശ്യം.

അതിനു പിമ്പിൽ കാറുകൾ എന്നീ ക്രമത്തിലായിരുന്നു. മൃതദേഹം വച്ചിട്ടുള്ള രഥത്തിന്റെ മുമ്പിൽ ഒരു പോലീസ് പൈലററ് മോട്ടോർസൈക്കിളും രഥത്തിന്റെ നേരേപിമ്പിൽ ഡി. എസ്സ്. പി. മി. ബാലഗംഗാധരമേനോൻ കയറിയിട്ടുള്ള പോലിസ് കാറും, വിലാപയാത്രയുടെ ഏററവും മുമ്പിൽ ഡി. വൈ. എസ്. പി. കയറിയ പോലീസ് ജീപ്പുമാണുണ്ടായിരുന്നതു് ഇൻഡ്യൻ നാവികസേനാബാൻഡ് കേരളസംസ്ഥാന പോലീസ് ബാൻഡ്, മററു രണ്ടു ബാൻഡ്സെററുകൾ എന്നിവർ വിലാപയാത്രയിൽ ശോകഗാനമാലപിച്ചിരുന്നു.

ഈ വിലാപയാത്ര കടന്നുപോകുന്ന വഴിയുടെ ഇരുവശങ്ങളിലും പതിനായിരക്കണക്കിനു ജനങ്ങൾ തിങ്ങിനിന്നിരുന്നു. പ്രധാന സ്ഥാപനങ്ങളുടെ മുപിൽ കറുത്തകൊടികളും നാടകളും തൂക്കിയിരുന്നു.

കോട്ടയം പട്ടണത്തിലെ സകല വ്യവസായ വാണിജ്യസ്ഥാപനങ്ങളും അടച്ചു് 4-ാംതീയതി ദു:ഖമാചരിച്ചു. തൊണ്ണൂററിഒന്നു വെള്ളിക്കുരിശുകളും പുതുപ്പള്ളി പള്ളിവകയും, നിരണം പള്ളിവകയുമായ സ്വർണ്ണക്കുരിശുകളും വർണ്ണശബളിമയാർന്ന അഞ്ഞൂറോളം മുത്തുക്കുടകളും ഈ വിലാപയാത്രയുടെ ഗാംഭീര്യം വർദ്ധിപ്പിച്ചു.

## മാർ ഏലിയാചാപ്പലിൽ

വിലാപയാത്ര കോട്ടയം മാർ ഏലിയാചാപ്പലിൽ എത്തിയപ്പോഴേക്കും അവിടമെല്ലാം ഒരു മനുഷ്യമഹാസമുദ്രമായി രൂപാന്തരപ്പെട്ടുകഴിഞ്ഞിരുന്നു മാർ ഏലിയാചാപ്പലിന്റെ പുരോഭാഗത്തു തയ്യാറാക്കപ്പെട്ട മണ്ഡപത്തിൽ തിരുമേനിയുടെമൃതശരീരം പശ്ചിമാഭിമുഖമായി വയ്ക്കപ്പെട്ടു. 34 വർഷങ്ങൾക്കു മുമ്പു് ഈ ചാപ്പലിന്റെ ഇതേ സ്ഥാനത്തുണ്ടായിരുന്ന മണ്ഡപത്തിൽവച്ചു കാതോലിക്കായായി തന്റെ ആത്മീയമക്കൾക്കു പ്രഥമദർശനം നൽകിയ തിരുമേനി അതേസ്ഥാനത്തു സജ്ജീകരിക്കപ്പെട്ട മണ്ഡപത്തിൽവച്ചു് അന്ത്യദർശനം നൽകുകയായിരുന്നു. ജനക്കൂട്ടത്തിനു തൃക്കരചുംബനത്തിന് അല്പം അവസരം ലഭിച്ചു. 6-ം 7-ും തെശ്മശ്ത്താകൾ മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രധാനകാർമ്മികത്വത്തിൽ ആരംഭിച്ചു. (1-ം 2-ം തെശ്മശ്ത്താകൾ ദേവലോകം അരമനയിൽവച്ചും 3-ം 4-ം 5-ം തെശ്മശ്ത്താകൾ പഴയസെമിനാരിയിൽവച്ചും നടത്തപ്പെട്ടിരുന്നു) ശുശ്രൂഷാമദ്ധ്യേ മലങ്കരമെത്രാപ്പോലീത്തായും നിയുക്ത കാതോലിക്കായുമായ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയും കേന്ദ്രമന്ത്രി ശ്രീ ഏ. എം. തോമസും പ്രസംഗിച്ചു. (പ്രസംഗങ്ങൾ അന്യത്ര) അനന്തരം 'യാത്രപറച്ചിൽ' നടന്നു.

## യാത്രപറച്ചിൽ

മൃതശരീരം ആദ്യമായി മദ്ബഹായിൽ പ്രവേശിപ്പിച്ചു ത്രോണോസിനു് അഭിമുഖമായി മദ്ബഹായോടും തുടർന്നു് ഹൈക്കലായുടെ പടിഞ്ഞാറും വടക്കും തെക്കും വാതിലുകളിൽ ജനക്കൂട്ടത്തെ അഭിമുഖീകരിച്ചും നടത്തപ്പെട്ട യാത്രപറച്ചിൽ അത്യന്തം ഹൃദയഭേദകമായിരുന്നു. കാലംചെയ്ത പിതാവു ജനക്കൂട്ടത്തോടു നടത്തുന്ന യാത്രപറച്ചിൽ പ്രധാന കാർമ്മികൻ ഉച്ചരിച്ചു.

"ഞാൻ അതിൽ ശുശ്രൂഷിച്ച ദൈവത്തിന്റെ മദ്ബഹായെ സമാധാനത്തോടെ വസിക്കുക"

"ഞങ്ങളുടെ പിതാവേ സമാധാനത്തോടെ പോകുക" വൈദികരും ജനക്കൂട്ടവും മറുപടിയായി പറഞ്ഞു.

"പട്ടണവും അതിലെ ഗ്രാമങ്ങളുമേ സമാധാനത്തോടെ വസിപ്പിൻ"

"ഞങ്ങളുടെ പിതാവേ സമാധാനത്തോടെ പോകുക".

"എന്റെ സഹോദരന്മാരും വാത്സല്യ മക്കളുമേ സമാധാനത്തോടെ വസിപ്പിൻ ഈ ഹീദായക്കാരും ദയറായക്കാരുമേ സമാധാനത്തോടെ വസിക്കുക. പട്ടക്കാരും ശെമ്മാശ്ശന്മാരും എല്ലാ ശുശ്രൂഷക്കാരുമേ സമാധാനത്തോടെ വസിക്കുക".

"വിശ്വാസികളായ, ദൈവത്തിന്റെ ജനമേ സമാധാനത്തോടെ വസിക്കുക ദേവാലയത്തിന്റെ ഹൈക്കലായേ സമാധാനത്തോടെ വസിക്കുക"

"ഞങ്ങളുടെ പിതാവേ സമാധാനത്തോടെ പോയാലും" എന്നു് ഓരോ യാത്രചോദിക്കലിനും കണ്ണുനീർവാർത്തുകൊണ്ടു് ജനക്കൂട്ടം മറുപടിപറഞ്ഞു.

അനന്തരം 'ദേവലോക'ത്തേക്കുള്ള വിലാപയാത്ര ആരംഭിച്ചു. ഏററവും മുമ്പിൽ പൈലററ് ജീപ്പ്, അതിന്റെ പിമ്പിൽ എൻ. സി. സി, ഏ. സി. സി. വിഭാഗങ്ങൾ, പെൺകുട്ടികൾ, ആൺകുട്ടികൾ, സ്ത്രീകൾ, പുരുഷന്മാർ, വൈദികർ, എന്നിവർ, ബാൻഡ്സെററുകൾ മൃതശരീരം വഹിച്ചരഥം, മെത്രാപ്പോലീത്തന്മാർ കയറിയരഥം, ഈ ക്രമത്തിലായിരുന്നു വിലാപയാത്ര. ബഹുശതം മുത്തുക്കുടകൾ, പൊൻവെള്ളിക്കുരിശുകൾ ഇവ ഈ വിലാപയാത്രയിലുണ്ടായിരുന്നു. പുതുപ്പള്ളി പള്ളിവക സ്വർണ്ണക്കുരിശു വിലാപയാത്രയുടെ ഏററവും മുമ്പിലും നിരണം പള്ളിവക സ്വർണ്ണക്കുരിശു

പരിശുദ്ധ പിതാവിന്റെ മൃതശരീരം വഹിച്ച രഥത്തിനു തൊട്ടുമുമ്പിലുണ്ടായിരുന്ന രഥത്തിന്റെ തൊട്ടുപിമ്പിലായി കേരളമന്ത്രിമാരായ ശ്രീ പി. റ്റി. ചാക്കോ, ശ്രീ എം. പി. ഗോവിന്ദൻനായർ എന്നിവരും, കോട്ടയം മുനിസിപ്പൽ ചെയർമാൻ ശ്രീ റ്റി. കെ. ഗോപാലകൃഷ്ണപ്പണിക്കർ, കലക്ടർ ശ്രീ പത്മകുമാർ, ഡി. എസ്. പി ശ്രീ ബാലഗംഗാധര മേനോൻ, ഡി. വൈ. എസ്. പി ശ്രീ ഉമ്മൻ, മുനിസിപ്പൽ കൌൺസിലറന്മാർ തുടങ്ങിയവരും സഞ്ചരിച്ചിരുന്നു.

അരമനയിലെത്തി. അരമനയങ്കണത്തിലും പരിസരങ്ങളിലും ഒതുങ്ങുവാൻ നിർവ്വാഹമില്ലാത്ത **ജനക്കൂട്ടം** റോഡുകളിലും സമീപത്തുള്ള പുരയിടങ്ങളിലുമായി നിറഞ്ഞു കവിഞ്ഞു. ഒട്ടേറെപ്പേർ വൃക്ഷങ്ങളുടെ മുകളിൽ, വളരെപ്പേർ ചാപ്പൽ കെട്ടിടത്തിന്റെയും അരമനയുടെയും മുകളിൽ. പ. പിതാവിന്റെ മൃതശരീരം കാതോലിക്കാസിംഹാസന അരമനയുടെ അങ്കണത്തിൽ തയ്യാറാക്കപ്പെട്ട ഉയർന്ന വേദിയിൽ പ്രതിഷ്ഠിച്ചു. അനന്തരം കേരളമന്ത്രിമാരായ ശ്രീ പി. റ്റി. ചാക്കോ, ശ്രീ എം. പി ഗോവിന്ദൻ നായർ എന്നിവർ പ്രസംഗിച്ചു (പ്രസംഗങ്ങൾ അന്യത്ര). അതേത്തുടർന്ന് മൃതശരീരം മേല്പോട്ടുയർത്തപ്പെട്ടു. പ. ബാവാതിരുമേനി 11-ൽപരം വർഷങ്ങളായി താമസിച്ചിരുന്നതും, തിരുമേനി കാതോലിക്കാമാക്കായി പണികഴിപ്പിച്ചിട്ടുള്ളതുമായ **അരമന**യോടു യാത്രചോദിച്ചു. തുടർന്ന് മൃതശരീരം അരമനച്ചാപ്പലിലേക്കു കൊണ്ടുപോയി. അവിടെയും യാത്രചോദിക്കൽ നടന്നു. അനന്തരം അരമനച്ചാപ്പലിൽ നിന്നും കത്തിച്ച മെഴുകുതിരികൾ പിടിച്ച ബഹുശതം പട്ടക്കാരുടെ അകമ്പടിയോടുകൂടി- മൃതശരീരം അതിന്റെ അന്ത്യവിശ്രമസ്ഥാനത്തേക്ക് പട്ടക്കാർ



അന്ത്യയാത്ര.

ഇത്ര വലിയ ഒരു ജനപ്രളയം ഇതിനുമുമ്പ് ഒരു വിലാപയാത്രയിലും കേരളം ദർശിച്ചിട്ടില്ല. ഈ ജനതതിയെ നിയന്ത്രിക്കുക എന്ന ശ്രമസാദ്ധ്യമായ കൃത്യത്തിൽ സ്തുത്യർഹമായും നല്ല സംയമനബുദ്ധിയോടുകൂടിയും പ്രവർത്തിക്കുന്നതിൽ കോട്ടയം ഡി. എസ്. പി ശ്രീ ബാലഗംഗാധരമേനോനും അദ്ദേഹത്തിന്റെ നേതൃത്വത്തിലുള്ള ലോക്കലും റിസർവ്വും പോലീസ്സേനയും അനുഷ്ഠിച്ച പ്രശംസാർഹമായ സേവനം കൃതജ്ഞതാപൂർവ്വം സ്മരണീയമാണ്.

## ദേവലോകം അരമനയിൽ

മൂന്നു മണിയോടുകൂടി വിലാപയാത്ര ദേവലോകം

വഹിച്ചു. അരമനചാപ്പൽ മദ്ബഹായുടെ വടക്കരികിലെ മുററത്ത് തിരുമേനിയുടെ മൃതശരീരത്തിന്റെ, അന്ത്യവിശ്രമത്തിനുള്ള കബർ തീർന്നുകഴിഞ്ഞിരുന്നു. തിരുമേനി തന്നെ മുൻകൂട്ടി ചൂണ്ടിക്കാണിച്ചിരുന്ന സ്ഥാനമായിരുന്നു ഇതു്. "ഇവിടെ നല്ലകാററു കിട്ടും" ഫലിതരൂപത്തിൽ കല്പിക്കാറുണ്ടായിരുന്നു. (തിങ്ങിക്കൂടുന്ന ആരാധകർക്കു നല്ല കാററു കിട്ടും ഈ കബറിങ്കൽ നിന്നാൽ) മെത്രാപ്പോലീത്തന്മാരായ മാർ തീമോത്തിയോസ്, മാർ ദീവന്നാസ്യോസ്, പത്രോസ് മാർ ഒസ്താത്തിയോസ്, മാർ ഈവാനിയോസ്, ഗീവറഗീസ് മാർ ഗ്രീഗോറിയോസ്, മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സീനോസ്, മാർ കൂറിലോസ് മാർ ക്ലീമ്മീസ് എന്നീ തിരുമേനിമാർ അന്തിമോപചാരങ്ങളും പ്രാർത്ഥനകളും നടത്തി.



തിരുമനസ്സിലെ മൃതശരീരത്തിൽ ധരിപ്പിച്ചിരുന്ന വിലയേറിയ കാപ്പയും പത്രസീനും ശീലമുടിയും മാററി, അതിനടിയിൽ, തിരുമേനിയുടെ വന്ദ്യഗുരുഭൂതനും, മലങ്കരസഭയുടെ മഹാപരിശുദ്ധനുമായ പരുമല തിരുമേനിയുടെ കാപ്പയും പത്രസീനും ശീലമുടിയും ധരിപ്പിച്ചിരുന്നു. ഇവ ധരിപ്പിച്ചുവേണം തന്നെ കബറടക്കാൻ എന്നു തിരുമേനി മുൻകൂട്ടി പ്രത്യേകം നിർദ്ദേശിച്ചിട്ടുണ്ടായിരുന്നു. ഇവയെ ദിവ്യവസ്തുക്കളായി തിരുമേനി സൂക്ഷിച്ചുവച്ചിരുന്നു. വെള്ളി അംശവടിയും സ്വർണ്ണസ്ലീബായും സ്വർണ്ണ കുരിശുമാലയും മാററി; അവയുടെ സ്ഥാനങ്ങളിൽ തടികൊണ്ടുള്ളവ അണിയിച്ചു. വലതു കയ്യിൽ പിടിക്കാനുള്ള സ്ലീബാ തിരുമേനി മുമ്പിനാലേ കരുതിവച്ചതായിരുന്നു. പ്രധാന കാർമ്മികനും തന്റെ പിൻഗാമിയുമായ മാർ തീമോത്തിയോസ് തിരുമേനി ശോശപ്പാ കയ്യിൽ എടുത്തു നിവർത്തി ഒരിക്കൽകൂടി ആ മുഖം നോക്കിക്കൊണ്ട് നെടുവീർപ്പിട്ടു. തിരുമേനിമാർ കണ്ണീർ വാർത്തു. എല്ലാവരും നിർനിമേഷരായി കണ്ണുനീരോടെ നോക്കിനില്ക്കെ ശോശപ്പാകൊണ്ട് ആ മുഖം എന്നേക്കുമായി മൂടി ശോശപ്പാകൊണ്ടു മൂടിയ തലയാന്മേൽ കുരിശാകൃതിയിൽ സൈത്ത് ഒഴിച്ചു. "നിങ്ങളുടെ ഇടയിൽ ദൈവരാജ്യം പ്രസംഗിച്ചുകൊണ്ടു നടന്നവനായ എന്റെ മുഖം നിങ്ങളാരും ഇനി കാണുകയില്ല" എന്ന വചനം നിറവേറി. പ. പിതാവിന്റെ മൃതശരീരം മെല്ലെ കല്ലറയിലേക്കിറക്കി അപ്പോൾ തിരുമനസ്സിലെ പ്രായത്തിനൊത്തവണ്ണം 90 ആചാരവെടികൾ ഒന്നിനു പുറകേ ഒന്നായി മുഴങ്ങി. ആ കല്ലറയിൽ വയ്ക്കപ്പെട്ട ശരീരത്തിൽ മാർ തീമോത്തിയോസ് തിരുമേനിയും മററു തിരുമേനിമാരും "നീ മണ്ണാകുന്നു മണ്ണിലേക്കു ചേരും" എന്ന വചനം നിവർത്തിക്കപ്പെടുമാറു് മണ്ണും കുന്തിരിക്കവും വിതറി. നമ്മുടെ കർത്താവിനെ സുഗന്ധവർഗ്ഗമിട്ട് കബറടക്കിയതിനെ അനുസ്മരിപ്പിക്കുമാറു് വൈദികരും ഇടവക ജനസഞ്ചയവും കബറിൽ കുന്തുരുക്കം അർപ്പിച്ചു.. അന്ത്യകാണിക്ക. കുന്തുരുക്കംകൊണ്ടു കബർ നിറഞ്ഞു. തിരുമേനിമാർ ധൂപാർപ്പണം നടത്തി. ആ കല്ലറയുടെ വാതിൽ അടയ്ക്കപ്പെട്ടു. "ശുഭമൊമൊട്ട പോ

# സഭയ്ക്കും സമുദായത്തിനും അഭ്യുദയമായ പുരോഗതി കൈവരുത്തിയ മഹാപുരോഹിതൻ

(പ. ബാവാ തിരുമനസ്സിലെ കബറടക്കദിനത്തിൽ കേന്ദ്രമന്ത്രി ശ്രീ ഏ എം തോമസ് കോട്ടയം മാർ ഏലിയാചാപ്പലിൽ വച്ചു ചെയ്ത പ്രസംഗം)

മലങ്കര സുറിയാനിസഭയുടെ പരമാദ്ധ്യക്ഷനായി അരനൂറ്റാണ്ടുകാലം സഭയെ ഭരിക്കാനും സേവിക്കാനും ഭാഗ്യം സിദ്ധിച്ച പ. കാതോലിക്കാ ബാവാ തിരുമേനി ജന്മനാതന്നെ ഒരു മഹാപുരോഹിതൻ ആയി അവരോധിക്കപ്പെട്ട മഹാപുരുഷനാണ്.

മലങ്കര സുറിയാനിസഭയുടെ ഇരുണ്ട ചരിത്രത്തോട് എന്നന്നേക്കുമായി യാത്ര പറഞ്ഞ് ഈ സഭയുടെ നവോത്ഥാനത്തിനായി ആത്മാർത്ഥമായി പ്രവർത്തിക്കാനുള്ള ഒരു സന്മനസ്സ് നാം കാണിച്ചാൽ മാത്രമേ പ: കാതോലിക്കാ ബാവാ തിരുമേനിയോടുള്ള കടപ്പാട് നിറവേറ്റാൻ സാദ്ധ്യമാകയുള്ളൂ. ഇന്നലെ നമ്മെ സംബന്ധിച്ചിടത്തോളം ഒരു ദുഃഖവെള്ളിയാഴ്ചയായിരുന്നു. ഇന്നു ദുഃഖശനിയാഴ്ചയും. വി: പൗലൂസ് അപ്പോസ്തോലന്റെ ഭാഷയിൽ പറഞ്ഞാൽ പരിശുദ്ധ പിതാവ് തന്റെ ഓട്ടം തികച്ചു ജീവന്റെ കിരീടം പ്രാപിപ്പാൻ മാറിയിരിക്കുകയാണ്. "ക്രിസ്ത്യാനിക്കു ചേർന്ന നല്ല അന്ത്യം ഞങ്ങൾക്കു സൗജന്യമായി തരേണമേ" എന്ന പ്രാർത്ഥന മലയാളക്കരയിൽ വാണിട്ടുള്ള മറ്റേതൊരു മേല്പട്ടക്കാരനെയും കാൾ കൂടുതൽ പ്രാവശ്യം ഉരുവിട്ടിട്ടുള്ള നമ്മുടെ പരിശുദ്ധ പിതാവിന്റെ ഭൗതിക ശരീരം നമ്മുടെ കണ്ണുകളിൽനിന്നു മറയുവാൻ ഇനി ഏതാനും മണിക്കൂറുകൾ മാത്രമേ അവശേഷിച്ചിട്ടുള്ളു. ഒരു നല്ല അവസാനം കാണുവാൻ ഭാഗ്യം സിദ്ധിച്ച പുണ്യശ്ലോകനാണു പരിശുദ്ധ

---

വിൻ വാതിലടച്ചിട്ടവിൻ, കർത്താവു വരും, വാതിൽ തുറന്നുതരും." "മരിച്ചവർ ദൈവപുത്രന്റെ ശബ്ദം കേൾക്കുകയും കേൾക്കുന്നവർ ജീവിക്കുകയും ചെയ്യുന്ന നാഴിക വരുന്നു........... കല്ലറകളിലുള്ളവർ അവന്റെ ശബ്ദം കേട്ട് നന്മ ചെയ്തവർ ജീവന്നായും തിന്മ ചെയ്തവർ ന്യായവിധിക്കായും പുനരുത്ഥാനം ചെയ്‌വാനുള്ള നാഴിക വരുന്നു." (യോ. 5: 25, 28) മരിച്ചവരുടെ ഉയിർപ്പിനും വരുവാനുള്ള ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കിപ്പാർക്കുന്നു.

കർത്താവു ഗംഭീരനാദത്തോടും പ്രധാന ദൂതന്റെ ശബ്ദത്തോടും ദൈവത്തിന്റെ കാഹളത്തോടും കൂടെ സ്വർഗ്ഗത്തിൽ നിന്നിറങ്ങിവരുകയും ക്രിസ്തുവിൽ മരിച്ചവർ മുമ്പെ ഉയിർത്തെഴുന്നേല്ക്കുകയും ചെയ്യും (1 തെസ്സ. 4: 10) "അതെ ഞാൻ വേഗം വരുന്നു എന്നു കർത്താവ് അരുളിച്ചെയ്യുന്നു." ആമേൻ. കർത്താവായ യേശുവേ വരേണമേ

—0—

### പ. കാതോലിക്കാബാവാ തിരുമനസ്സിലെ കബറടക്ക ശുശ്രൂഷാമദ്ധ്യേ കോട്ടയം മാർ ഏലിയാചാപ്പലിൽവച്ചു നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ് തിരുമേനി ചെയ്ത

# പ്രസംഗം

മദ്ധ്യാഹ്നസമയത്തു സൂര്യൻ അസ്തമിച്ചുപോയാൽ ലോകത്തിനു് എങ്ങനെയോ അതുപോലെയാണു് ഇന്നു് ഇവിടെ നമുക്കു സംഭവിച്ചിരിക്കുന്നതു്. പ. പിതാവു നമ്മുടെ സഭയുടെ നാനാഭാഗങ്ങളിലും അത്ഭുതകര പ്രകാശം ചൊരിഞ്ഞുകൊണ്ടിരുന്ന ഉജ്ജ്വല നക്ഷത്രമായിരുന്നു. അതു് ഒരു വിധത്തിൽ പറഞ്ഞാൽ ഇതാ അസ്തമിച്ചിരിക്കുന്നു. എന്നാൽ യഥാർത്ഥത്തിൽ അങ്ങനെയല്ല. ആത്മീയലോകത്തിൽ തിരുമനസ്സിലെ ആത്മാവു കൂടുതൽ പ്രഭാപൂരം പരത്തി ശോഭിക്കുകയാണു ചെയ്യുന്നതു്. തിരുമേനി

ബാവാ തിരുമേനി എന്നുള്ളതു തീർച്ചയായും നമുക്കു സമാധാനത്തിനു വക നൽകുന്നുണ്ടു്. വി: വേദപുസ്തകപ്രകാരം എഴുപതുവയസ്സാണു് ദീർഘായുസ്സിന്റെ ദൈർഘ്യം. അതും കഴിഞ്ഞു് എൺപതും കഴിഞ്ഞു തൊണ്ണൂറുവരെ തിരുമനസ്സിലെ ആയുസ്സ് ഭാഗ്യകരമായി നീണ്ടുനിന്നു. ഉത്തമവും വിശുദ്ധവുമായ ആ മഹൽജീവിതം നിരവധി നേട്ടങ്ങളാണു സഭയ്ക്കു കൈവരുത്തിയതു്. പരിശുദ്ധപിതാവിന്റെ അനുഗ്രഹവും വിശ്വാസവും സമാർജ്ജിക്കാൻ ഒരു അത്മായക്കാരനായ എനിക്കു സാധിച്ചു. ഒരു കേന്ദ്രസ്റ്റേറ്റ്മന്ത്രിസ്ഥാനത്തിനു് എനിക്കു് അർഹത ലഭിച്ചപ്പോൾ തിരുമനസ്സുകൊണ്ടു് അയച്ചുതന്ന ആശംസാസന്ദേശം എനിക്കു് ഒരിക്കലും മറക്കുക സാദ്ധ്യമല്ല.

ഈ കഴിഞ്ഞ പാർലമെന്റ് തെരഞ്ഞെടുപ്പുകാലത്തു് എറണാകുളത്തുവച്ചു് ഒരു യോഗത്തിൽ തിരുമനസ്സുകൊണ്ടു കല്പിച്ചു: "ഒരു കേന്ദ്രമന്ത്രി ആയിരിക്കുന്ന നമ്മുടെ തോമസ് എന്നും ഒരു കേന്ദ്രമന്ത്രി ആയിരിക്കണം എന്നുള്ളതാണു നമ്മുടെ ആഗ്രഹം". അതു് ഒരു അതിമോഹമല്ലേ എന്നു ചോദിച്ചേക്കാം. പരിശുദ്ധ പിതാവിന്റെ പുത്രവാത്സല്യം നിറഞ്ഞു കവിയുന്ന ആ വാക്കുകൾ എന്റെ വിജയത്തിൽ വളരെയേറെ സ്വാധീനം ചെലുത്തി എന്നുള്ളതാണു വാസ്തവം.

കേരളക്കരയുടെ അതിർത്തിയേയും അതിലംഘിച്ചു് ഇന്ത്യയിലുടനീളം ഉയർന്നുനിൽക്കുന്ന പള്ളികളുടെ ഗോപുരങ്ങൾ മാത്രമല്ല ലോകത്തിന്റെ നാനാഭാഗത്തും നമ്മുടെ സഭയ്ക്കു വളർച്ചയുണ്ടാക്കാനും പ്രശസ്തി വളർത്താനും തിരുമേനിയുടെ ഭരണം സാധിച്ചു. മൊത്തത്തിൽ സഭയ്ക്കും സമുദായത്തിനും അന്യാദൃശമായ പുരോഗതി തിരുമേനിയുടെ ഭരണകാലം നമുക്കു നേടിത്തന്നു. നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളും മറ്റും അതിനു സാക്ഷ്യം വഹിക്കുന്നു.

19-ാം നൂറ്റാണ്ടിൽ ജനിച്ച ഒരു വ്യക്തി ആയിരുന്നു എങ്കിലും തിരുമേനി 20-ാം നൂറ്റാണ്ടിന്റെ ആധുനികാശയങ്ങളിൽ ചാടിപ്പിടിക്കാനും അവ പ്രായോഗികമാക്കാനും പ്രകടിപ്പിച്ച ധിഷണാവൈഭവം അന്യാദൃശമായിരുന്നു. കൊള്ളാവുന്ന ആശയങ്ങൾ ആരെല്ലാം മുമ്പോട്ടു വച്ചിട്ടുണ്ടോ അവയെല്ലാം അർഹിക്കുന്ന പ്രാധാന്യവും ഉത്തേജനവും തിരുമേനി നൽകുകയും അവ നടപ്പാക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കുകയും ചെയ്തിട്ടുണ്ടു്.

പ. പിതാവിന്റെ ശ്രേഷ്ഠജീവിതത്തിലെ സംഭവപരമ്പരകളുടെ സംക്ഷിപ്തമായ ഒരു വിവരണവും; മഹാസിദ്ധനും പുണ്യവാനും മഹാപുരോഹിതനും നല്ല ഇടയനുമായിരുന്ന തിരുമേനിയുടെ അന്ത്യകല്പനയും ഇന്നു പത്രങ്ങളിൽ വന്നിട്ടുണ്ടു്. ആ കല്പന ഓരോരുത്തരും ഒരു പന്ത്രണ്ടാവർത്തിയെങ്കിലും വായിക്കുന്നതു നന്നായിരിക്കും. അവ ജീവിതത്തിൽ പകർത്താൻകൂടി കഴിഞ്ഞാൽ നാം വിജയിച്ചു.

പ. ബാവാ തിരുമനസ്സിലെ അന്തിമാഭിലാഷപ്രകാരം തിരുമേനിയുടെ ഭൗതികശരീരം ആദ്യം പഴയസെമിനാരിയിലേക്കും പിന്നീടു് മാർ ഏലിയാ ചാപ്പലിലേക്കും അനന്തരം ദേവലോകത്തേക്കും മാറുന്നതു് വളരെ അർത്ഥവത്തായിട്ടുണ്ടു്. അതു സഭയുടെ പഴയ ചരിത്രത്തെയും മദ്ധ്യഘട്ടത്തെയും നവോത്ഥാനത്തെയുമാണു കുറിക്കുന്നതു്. ഇംഗ്ലീഷിൽ ഒരു ചൊല്ലുണ്ടു്, രാജാവു നീണ്ടാൾ വാഴട്ടെ എന്നു്. തിരുമനസ്സിലെ ശരീരം മൺമറഞ്ഞാലും തിരുമനസ്സിലെ ജീവിതത്തിന്റെയും സിദ്ധിവിശേഷങ്ങളുടെയും ചൈതന്യം ഈ സഭയിൽ എന്നും ഉണ്ടായിരിക്കും. അതു് അനേകായിരങ്ങൾക്കു പ്രചോദനം നൽകുവാൻ പര്യാപ്തമായിരിക്കുകയും ചെയ്യും.

—0—

# പ. ബാവാ തിരുമനസ്സിലെ കബറടക്കദിനത്തിൽ ദേവലോകം അരമനയങ്കണത്തിൽവച്ചു നടന്ന അനുശോചന പ്രസംഗങ്ങൾ

## മന്ത്രി ശ്രീ പി. ററി. ചാക്കോ

ഞാൻ അറിയുന്നിടത്തോളം നമ്മുടെ നാട്ടിലെ ഏററംവലിയ ഈശ്വര ഭക്തനായിരുന്നു പ. കാതോലിക്കാബാവാതിരുമേനി. തിരുമേനി കേരളത്തിലെ ഈശ്വര വിശ്വാസികളായ എല്ലാവർക്കും പ്രിയംകരനായിരുന്നു. അദ്ദേഹം തൻെറ ജീവിതം ദൈവത്തിൻ സമർപ്പിച്ചുകൊണ്ടു സേവനം അനുഷ്ഠിച്ചു. തിരുമേനി ഈലോകം വിട്ടുഎന്നതു നമുക്കെല്ലാം ഖേദകരമാണെങ്കിലും ഈശ്വരസാക്ഷാത്കാരം പ്രാപിച്ചിരിക്കുന്നു എന്നു നമുക്കു ദൃഢമായി വിശ്വസിക്കാം. കുറേദിവസങ്ങളായി തിരുമേനി അനുഭവിച്ചിരുന്ന രോഗങ്ങളും വേദനകളുമെല്ലാം മാറി അദ്ദേഹം ദൈവസന്നിധിയിൽ എത്തിയിരിക്കുന്നു എന്നാൽ നമ്മുടെ നാട്ടിലെ ഈശ്വരവിശ്വാസികൾക്ക് ആശ്രയിക്കാവുന്ന ഒരു സ്ഥാനം നഷ്ടപ്പെട്ടു. കഴിഞ്ഞ ആഴ്ചയിൽ ഞാൻ ഇവിടെ വന്നു തിരുമേനിയെ കണ്ടുസംസാരിച്ചു ഒരു ഋഷിവര്യനുചേർന്ന നർമ്മബോധം തിരുമേനിക്കുണ്ടായിരുന്നു. വസ്തുതകളെ കാര്യകാരണ സഹിതം കാണാനും വിമർശിക്കാനും തിരുമേനിക്ക് അസാമാന്യമായ കഴിവുണ്ടായിരുന്നു തിരുമേനിയുടെ ഈ വേർപാടു കേരളത്തിലെ യാക്കോബായ സഭയ്ക്കു നേരിട്ട ഒരു വലിയ നഷ്ടമാണ് അതിൽ എല്ലാവരും അനുശോചിക്കുന്നു. തിരുമേനിയുടെ നിത്യശാന്തിക്കായി ഞാൻ പ്രത്യേകം പ്രാർത്ഥിക്കുന്നു.

## മന്ത്രി ശ്രീ എം. പി ഗോവിന്ദൻനായർ

എന്നെ സംബന്ധിച്ചിടത്തോളം അപ്രതീക്ഷിതമായ ഒരു വാർത്തയായിരുന്നു തിരുമനസ്സിലെ ദേഹവിയോഗം. പത്തു ദിവസങ്ങൾക്കുമുമ്പു ഞാൻ തിരുമേനിയെ വന്നുകണ്ടപ്പോൾ തിരുമേനി രോഗാവസ്ഥയിലായിരുന്നെങ്കിലും സന്തോഷവാനായിരിക്കയായിരുന്നു. നല്ല ഓർമ്മശക്തിയും തിരുമനസ്സിലേക്കുണ്ടായിരുന്നു. 4- 5- വർഷക്കാലമായിട്ടു തിരുമേനിയുമായി അടുത്തിടപെടാൻ എനിക്കു സാധിച്ചിട്ടുണ്ട്. ഇത്രയധികം സിദ്ധിവിശേഷങ്ങളുള്ള ആത്മികഗുരുക്കന്മാരെ അധികം കാണാൻ എനിക്കു സാധിച്ചിട്ടില്ല. തിരുമേനിയുടെ വേർപാടുമൂലം ഉണ്ടായിട്ടുള്ള വിടവു നികത്താൻ സാധിക്കയില്ല കുറേവർഷങ്ങൾക്കുമുമ്പ് വെള്ളപ്പൊക്കംകൊണ്ട് ഈ നാട്ടിലെ ജനങ്ങൾ ദുരിതമനുഭവിച്ചപ്പോൾ തിരുമേനി ഗോതമ്പും കപ്പയും മററും തരികയും അവ കഴിവതും വേഗം എത്തിച്ചു കൊടുക്കണമെന്നു കല്പിക്കുകയും ചെയ്കയുണ്ടായി. തിരുമേനിയുടെ ആത്മാവ് ഇപ്പോൾ സ്വർഗ്ഗത്തിലെത്തിയിട്ടുണ്ട്. അത്രമാത്രം ഈശ്വര ഭക്തിയും ജനസേവന തല്പരതയും തിരുമേനിക്കുണ്ടായിരുന്നു. തിരുമേനിയുടെ ജീവിതം കർമ്മലോകത്തെ ഉത്ബുദ്ധമാക്കട്ടെ.

—0—

---

നമ്മെപ്പററി വിചാരിക്കയും നമുക്കുവേണ്ടി ദൈവസന്നിധിയിൽ പ്രാർത്ഥിക്കുകയും ദൈവത്തിൽനിന്നു കൃപയും അനുഗ്രഹങ്ങളും നമുക്ക് അയച്ചുതരികയും ചെയ്യും.

പുരാതനവും പ്രശസ്തവുമായഒരു കുടുംബത്തിൽ ജനിച്ച് ദൈവഭക്തിയിലും സത്യവിശ്വാസത്തിലും സന്മാർഗ്ഗനിഷ്ഠയോടുകൂടി വളർന്ന തിരുമേനി തിരുസഭയെ മേയിച്ചു ഭരിപ്പാൻ ദൈവത്താൽ നിയോഗിക്കപ്പെട്ടു. പുണ്യപുരുഷനായ പരുമലതിരുമേനിയുടെയും സഭാഭാസുരനായ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയുടെയും പാദത്തിങ്കൽ നല്ല ശിക്ഷണബോധത്തോടെ അഭ്യസിച്ച് ആത്മികവിജ്ഞാനം പ്രാപിച്ചു ദൈവംതമ്പുരാൻ തൻെറ കാരുണ്യത്തിൻെറ കലവറയിൽനിന്നു കൃപകളും വാഴ്വുകളും തിരുമേനിക്കു ധാരാളമായി നൽകി. മഹാപരിശുദ്ധനായ പരുമല തിരുമേനിയോടുകൂടിയുള്ള വാസവും ആ പരിശുദ്ധപിതാവിനെ അനുകരിച്ചുള്ള ജീവിതവും ഈ ശിഷ്യനെ ഭക്തശിരോമണിയാക്കിത്തീർത്തു.

തിരുമേനി റമ്പാനായിരിക്കുന്ന കാലം മുതൽ നമുക്കു തിരുമേനിയെ അറിയാം. തിരുമനസ്സിലെ സന്മാർഗ്ഗനിഷ്ഠയും ഭക്തിയും മൂലം തിരുമേനിയോടു് ഒരേ സമയംതന്നെ ഞങ്ങൾക്കു സ്നേഹവും ഭയവും ആയിരുന്നു.

തിരുമേനി, മലങ്കരസഭയിൽ ഇതുവരെ ഉണ്ടായിട്ടുള്ളഎല്ലാ പ്രധാനാചാര്യന്മാരെയുംകാൾ ഉയർന്നു. സ്വന്തമായ കഴിവോ പ്രാപ്തിയോ അല്ല അതിനു കാരണം. മേലിൽനിന്നു ലഭിച്ച ദൈവിക ശക്തിയാണ്. പരിശുദ്ധപിതാവിൻെറ കാലത്തു നമ്മുടെ സഭ വളരെ ശക്തിപ്പെട്ടു. നമ്മുടെ സഭയുടെ കീർത്തി ലോകമെല്ലാം വ്യാപിച്ചിട്ടുണ്ട്. സഭകളുടെ യോജിപ്പിനുവേണ്ടി തിരുമേനി ആഗ്രഹിച്ചിരുന്നു.

# ഏലിയാവിൻെറ പുതപ്പ്

(മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ)

[പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു കാലംചെയ്തതിൻെറ 3-ാംദിവസം (5-1-64) ഞായറാഴ്ച വി. കുർബാനമദ്ധ്യേ മാർ അത്താനാസ്യോസ് തിരുമേനി ദേവലോകം അരമനചാപ്പലിൽ ചെയ്ത പ്രസംഗം].

കർത്താവിൽ പ്രിയരെ,

മിസ്റയിമിലേക്കുള്ള ഓടിപ്പോക്കും അവിടുത്തെ വാസവും കഴിഞ്ഞു ശിശുവായ കർത്താവിനെയുംകൊണ്ട് വി. മാതാവും യൗസേപ്പും നസറേത്തിലേക്കു വന്നു പാർപ്പുറപ്പിച്ചതിനെപ്പററിയാണ് ഇന്നു വി. വേദത്തിൽ നാം വായിച്ചുകേട്ടതു്. കഷ്ടപ്പാടുകളുടെയും, മഹത്വീകരണത്തിൻെറയും ചരിത്രമാണു നമ്മുടെ കർത്താവിൻേറതു് എന്നു് ഒററവാചകത്തിൽ പറയാം. തൻെറ ഭക്തന്മാരും ദാസന്മാരുമെല്ലാം ഈ അനുഭവങ്ങളിലൂടെ കടന്നുപോയിട്ടുള്ളവരാണ്. നമ്മുടെ ഇടയിൽനിന്നും വാങ്ങിപ്പോയ നമ്മുടെ പരിശുദ്ധ പിതാവായ ബാവാതിരുമേനിയെ സംബന്ധിച്ചും ഇതുപോലുള്ള അനുഭവങ്ങൾ നമുക്കു കാണ്മാൻ കഴിയും. തിരുമേനി ശരീരപ്രകാരം നമ്മിൽനിന്നും വേർപെട്ടതിൻെറ 3-ാം ദിവസമാണിന്നു്. നമുക്കാർക്കും ഒരിക്കലും മറക്കുവാൻ കഴിയാത്ത ഒരു മഹാപുരുഷനാണു തിരുമേനി. ക്ലേശങ്ങളും കഷ്ടപ്പാടുകളും പരിഹാസങ്ങളും മഹത്വീകരണവുമെല്ലാം അനുഭവപ്പെട്ട ഒരു മഹാ പുണ്യവാൻ. തിരുമേനിയെപ്പററി ചിന്തിക്കുമ്പോൾ ദീർഘദർശിമാരായ ഏലിയായും ഏലീശായുമാണ് സ്മരണയിൽ വരുന്നതു്. (2 രാജ. അ. 2)

ഏലിയാ എടുക്കപ്പെടുവാനുള്ള അവസരം സമാഗതമായി. അവൻെറ ശിഷ്യനായ ഏലീശാ

നമ്മുടെ സഭയുമായി കർബാനസംസർഗ്ഗമുള്ള സഭകളുമായി കൂടുതൽ അടുത്തിടപെടുന്നതിനെപററി തിരുമേനി ആലോചിച്ചുവരികയായിരുന്നു.

സ്വദേശത്തും വിദേശത്തും മലങ്കരസഭ തിരുമേനിയുടെ ഭരണകാലത്തു വലിയ വികസനമുണ്ടായി. നാനാജാതിമതസ്ഥരും തിരുമേനിയെ വളരെ ഭക്തിപൂർവ്വം ആദരിക്കുകയും സ്നേഹിക്കുകയും ചെയ്തിരുന്നു. തിരുമനസ്സിലെ വിനയം, മററുള്ളവരോടുള്ള സ്നേഹം, നീതിനിഷ്ഠ എന്നിവ അനുകരണാർഹമാണ്. സഭയിൽ കക്ഷിത്വവും ഭിന്നതയും നിലനിന്നപ്പോഴും നീതിക്കും സത്യത്തിനും ന്യായത്തിനുംവേണ്ടി തിരുമേനി നിലകൊണ്ടു. സമാധാനത്തിനു വേണ്ടി തിരുമേനി സഹിച്ച മഹത്തായ ത്യാഗങ്ങളെപ്പററി നമുക്കുനേരിട്ടറിയാവുന്നതാണ്. സ്വർഗ്ഗത്തിൽനിന്നു ദൈവപുത്രൻ ഇറങ്ങിവന്നു് എല്ലാ മനുഷ്യരുടെയും പാപഭാരം സ്വയം വഹിച്ചു പരിഹാരമുണ്ടാക്കിയതുപോലെ തിരുമേനി മലങ്കരസഭയുടെ അവശത പരിഹരിച്ച് സഭയെ ഉദ്ധരിച്ചു മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ തിരുമേനി വാണു എന്നുള്ളതു വിസ്മരിച്ചുകൂടാത്തതും ദൈവസന്നിധിയിൽ എന്നും ഓർക്കേണ്ടതുമായ സംഗതിയാണ്. നമ്മുടെ ഈ ദൃഷ്ടിയിൽനിന്നു തിരുമേനിയുടെ അനശ്വരമായ ആത്മാവു ദൈവസന്നിധിയിലേക്കാണു പോകുന്നതു്. നമുക്കു തിരുമേനിയുടെ വേർപാടു് വലിയ നഷ്ടമാണെങ്കിലും ദൈവസന്നിധിയിൽ തിരുമേനിക്കു ലാഭമാണ്. ദൈവസന്നിധിയിൽ ഇരുന്നു തിരുമേനി നമുക്കുവേണ്ടി കരുതുകയും പ്രാർത്ഥിക്കുകയും ചെയ്യും. ഇതാ ക്ലേശങ്ങളിൽനിന്നും നമ്മുടെ പിതാവു സ്വതന്ത്രനായിരിക്കുന്നു. നാം നിരാശരാകാതെ പരിശുദ്ധ പിതാവു കാത്തുസൂക്ഷിച്ച വിശ്വാസവും സത്യവും പിന്തുടരുകയാണു വേണ്ടതു്.

ബലഹീനനായ ഞാൻ പരിശുദ്ധ പിതാവിൻെറ ആദർശങ്ങളെ മുറുകെ പിടിച്ചു മുമ്പോട്ടു പോകുവാനാണ് ആഗ്രഹിക്കുന്നതു്. സഹോദരന്മാരായ മെത്രാപ്പോലീത്തന്മാരുടെ സഹായവും ഉപദേശവും, വാത്സല്യമക്കളായ ബ: പട്ടക്കാരുടെ സ്നേഹവും സഹകരണവും എനിക്കുണ്ടായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

പ. പിതാവിൻെറ കാലടികളിൽ നാം ചരിക്കുന്നപക്ഷം പുരോഗതി സുനിശ്ചിതമാണ്. നമ്മുടെ സഭയെ വിശ്വാസത്തിൽ അണുവിടപോലും തെററുകൂടാതെ പ: ബാവാ തിരുമേനി മുമ്പോട്ടു നയിച്ചു. ആ പാതയിലൂടെത്തന്നെ മുമ്പോട്ടുപോകാമെന്നാണു ബലഹീനനായ ഞാനും ദൈവത്തിൽ ശരണപ്പെടുന്നതു്.

—0—

യിക്ക് അതു മനസ്സിലായി. "നീ ഇവിടെ താമസിച്ചുകൊൾക" എന്ന് ഏലിയാ ഏലീശായോടു പറഞ്ഞു. എന്നാൽ ഏലീശായാകട്ടെ അവനോട് "യഹോവയാണ, നിന്റെ ജീവനാണ ഞാൻ നിന്നെ വിടുകയില്ല" എന്ന നിർബന്ധബുദ്ധിയോടെ തന്റെ ഗുരുവിനെ അനുഗമിച്ചു. ഗിൽഗാലിലും ബഥേലിലും യറിഹോവിലും ഏലിയായെ ഏലീശാ പിന്തുടർന്നു. ഏലിയാവിൽ നിന്നുമുള്ള അനുഗ്രഹത്തിനും ഏലിയാവിൽ വ്യാപരിച്ച ദൈവശക്തിക്കുമായിട്ടാണ് ഏലീശാ ഏലിയായെ പിന്തുടന്നതു്. യറിഹോവിൽ നിന്നും ഏലിയാ യോർദ്ദാങ്കലേക്കു പുറപ്പെട്ടു. ഏലീശാ മടിക്കുടാതെയും ദൃഢനിശ്ചയത്തോടുകൂടെയും ഏലിയായെ അനുഗമിച്ചു. ഏലിയാ തന്റെ പുതപ്പ് എടുത്തു മടക്കി വെള്ളത്തെ അടിച്ചു വെള്ളം അങ്ങോട്ടും ഇങ്ങോട്ടും പിരിഞ്ഞു. അങ്ങനെ അവർ ഇരുവരും ഉണങ്ങിയ നിലത്തുകൂടി അക്കരെയ്ക്കു കടന്നു. ഏലീശാ തന്നെ വിട്ടുപോകയില്ല എന്ന് ഏലിയായിക്കു മനസ്സിലായി.

"ഞാൻ നിങ്കൽ നിന്ന് എടുത്തുകൊള്ളപ്പെടും മുമ്പെ ഞാൻ നിനക്ക് എന്തു ചെയ്തുതരണം" ഏലിയാ ചോദിച്ചു.

"നിന്റെ ആത്മാവിൽ ഇരട്ടി പങ്ക് എന്റെമേൽ വരേണം" ഏലീശാ മറുപടി പറഞ്ഞു.

"ഞാൻ നിങ്കൽനിന്ന് എടുത്തുകൊള്ളപ്പെടുമ്പോൾ നീ എന്നെ കാണുന്നുവെങ്കിൽ നിനക്ക് അങ്ങനെ ഉണ്ടാകും".

അവർ സംസാരിച്ചുകൊണ്ടു നടക്കുമ്പോൾ അഗ്നിരഥവും അഗ്നിക്കുതിരകളും ഏലീശായിക്കു കാണപ്പെട്ടു. അവ അവരെ തമ്മിൽ വേർപിരിച്ചു. ഏലിയാ ചുഴലിക്കാറ്റിൽ മേല്പോട്ടു കരേറി. ഏലീശാ അതു കണ്ടു

"എന്റെ പിതാവേ, എന്റെ പിതാവേ, ഇസ്റായേലിന്റെ തേരും തേരാളികളും" അവൻ ഉറക്കെ വിളിച്ചുപറഞ്ഞു. ഏലിയാ അവന്റെ പുതപ്പ് ഏലീശായിക്ക് ഇട്ടുകൊടുത്തു. അവൻ അതു് എടുത്തു ധരിച്ചു. അതിന്റെ ഫലമോ ഏലിയാവിന്റെ ആത്മാവിന്റെ ഇരട്ടിപങ്ക് ഏലീശായിക്കു കിട്ടി പുതപ്പുമായി അവൻ മടങ്ങി, യോർദ്ദാൻ നദിയിങ്കൽ എത്തി. ഏലിയാ ചെയ്ത പ്രകാരം അവൻ ആ പുതപ്പുകൊണ്ടു വെള്ളത്തെ അടിച്ചു. അതു മുമ്പു സംഭവിച്ച പ്രകാരം രണ്ടായി പിരിഞ്ഞു. ഏലീശാ ഇക്കരെയ്ക്കു കടന്നു. ഏലീശാ ഏലിയായുടെ ഇരട്ടി ശക്തിയോടെ പ്രവർത്തിക്കാൻ പ്രാപ്തനായിത്തീർന്നു. എന്തുകൊണ്ടെന്നാൽ ഏലിയാവിന്റെ പുതപ്പ് അവന്റെ പക്കലുണ്ടായിരുന്നു.

ഏലീശാ അണുവിടപോലും വ്യതിചലിക്കാതെ എല്ലാ സമയവും ഏലിയായുടെ ജീവിതാന്ത്യവേളയിൽപോലും–ദൃഢനിശ്ചയത്തോടും ആത്മാർത്ഥതയോടും തന്റെ ഗുരുവിനെ അനുഗമിച്ചതിനാലാണ് അഗ്നിത്തേരും അഗ്നിക്കുതിരകളെയും കാണുവാൻ പ്രാപ്തനായിത്തീർന്നതു്. അതു കണ്ടുവെങ്കിൽ മാത്രമേ അനുഗ്രഹം പ്രാപിക്കാൻ യോഗ്യനാകയുള്ളു എന്ന് ഗുരു ശിഷ്യനോടു പറഞ്ഞിരുന്നു.

ഏലിയാവിന്റെ വേർപാടിൽ ഏലിയായെ വഹിച്ച അഗ്നിരഥങ്ങളും അഗ്നിക്കുതിരകളും ഏലീശായോടു കൂടെയും ഉണ്ടായിരുന്നു അതിനാൽ അവർ എപ്പോഴും ബലശാലിയായിരുന്നു. സുറിയാരാജാവ് അനേകം രഥങ്ങളും കുതിരകളും വലിയ സൈന്യവുമായി ഇസ്റായേലിനെ ആക്രമിക്കാൻ വന്നപ്പോൾ ഏലീശായുടെ ഒരു ബാല്യക്കാരന്റെ കണ്ണുകൾ തുറക്കപ്പെടുകയും അവൻ ദൈവിക മനുഷ്യനോടുകൂടെയുള്ള അഗ്നിരഥങ്ങളെയും കുതിരകളെയും കാണുകയും ചെയ്തു. (2 രാജാ. 6: 17) ഇസ്രായേൽ രാജാവ് ദീർഘദർശിയെ-തന്നെ ആത്മീയപ്രകാരം നടത്തിയവനെ–എന്റെ പിതാവേ എന്നു വിളിച്ച് അനുസരിക്കുകയാണു ചെയ്യുന്നതു്. മരണഹേതുകമായ രോഗം പിടിപെട്ടു കിടന്ന ഏലീശായുടെ അടുക്കൽ യോവാശു രാജാവു ചെന്ന് "എന്റെ പിതാവേ, ഇസ്റായേലിന്റെ തേരും തേരാളികളുമായുള്ളോവേ" എന്നു വിളിച്ചു തല കുനിച്ചു നിന്നു. (2 രാജാ. 13: 14) ദൈവത്തിൽനിന്നുള്ള ശക്തി ലഭിക്കുമ്പോൾ തളർന്നവ ബലപ്പെടുകയും ബലഹീനൻ ശക്തനാകുകയും ചെയ്യുന്നു. നമ്മുടെ മുൻഗാമികളായ പിതാക്കന്മാർ ബലശാലികളായിത്തീർന്നതിന്റെ പിന്നിലുള്ള രഹസ്യം ഇതാണ്. ദൈവത്തിന്റെ ആത്മാവു പ്രവർത്തിക്കുന്നു. അതു കാണാൻ നമുക്കു കഴിയണം കാണണമെങ്കിൽ അവരുടെ പുതപ്പു നാം എടുക്കണം. പുതപ്പ് ആത്മാവിനെയും ശക്തിയെയും കുറിക്കുന്നു.

പ്രിയരെ, നമ്മുടെ പരിശുദ്ധ പിതാവായ കാതോലിക്കാബാവാ തിരുമേനി ഈ പുതപ്പു പ്രാപിച്ചു കാലംചെയ്ത മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനി ഏലിയാ ആയിരുന്നു എങ്കിൽ അദ്ദേഹത്തിന്റെ ശിഷ്യനായ കാതോലിക്കാബാവാ തിരുമേനി ഏലീശാ ആയിരുന്നു. ബാവാ തിരുമേനി തന്റെ ഗുരുവിന്റെ കാല്പാടുകളെ അങ്ങേയറ്റം പിന്തുടർന്നു അതിന്റെ ഫലമായി ആ ഗുരുവിന്റെ പുതപ്പ് ഈ ശിഷ്യന്റെമേൽ ഇട്ടുകൊടുത്തു. സഭാഭാസുരനായ മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ ഇരട്ടി ആത്മാവു ബാവാ തിരുമേനിയിൽ വ്യാപരിച്ചു എന്ന് നമുക്കെല്ലാവർക്കും

# പ. ബാവാ തിരുമനസ്സിലെ ജീവചരിത്രം ഒററനോട്ടത്തിൽ

(റവ. തോമ്മസ് മുണ്ടകുഴി, ബി. എ. ജി. എസ്. ററി.)

ഒരു നൂററാണ്ടത്തെ ഒരു തലമുറയുടെ ചരിത്രം മുഴവനും സ്വജീവിതത്തിൽ പകൎത്തിയിട്ടുള്ള ഒരു പൗരസ്ത്യ മഹർഷിയായിരുന്നു തിരുമേനി. കോട്ടയത്തിനടുത്ത കുറിച്ചിയിൽ പുരാതനവും, പ്രശസ്തവുമായ കല്ലാച്ചേരി കുടുംബത്തിലെ ബഹുമാന്യരായ ഉലഹന്നാൻെറയും, നൈത്തിയുടെയും പുത്രനായി 1874 ജൂൺമാസം 16–ാംനു ജനിച്ച "പുന്നച്ചൻ" ബാല്യകാല വിദ്യാഭ്യാസം സ്വദേശത്തു നടത്തിയശേഷം പരുമലസിമ്മനാരിയിലും പഴയ സിമ്മനാരിയിലും ചേന്നു ചെറുപ്പത്തിൽതന്നെ സുറിയാനി വിദ്യാഭ്യാസനം പൂൎത്തിയാക്കി. ഇതിനോടിടയ്ക്കു് 1892–ൽ ശെമ്മാശുപട്ടം ഏററു യശ്ശ:ശരീരാത്മക്കളായ മലങ്കരസഭാഭാസുരൻ ഗീവറുഗീസ് മാർ ദീവന്നാസ്യോസു തിരുമേനിയുടെയും (പ്രിൻസിപ്പാൾ) കണ്ടത്തിൽ കെ. സി. മാമ്മൻമാപ്പിളയുടെയും (ഹെഡ്മാസ്റ്റർ) കീഴിൽ കോട്ടയം എം. ഡി. സിമ്മനാരി ഹൈസ്കൂളിൽ ചേന്നാണു് തിരുമേനി ഇംഗ്ളീഷ് ഭാഷാഭ്യസനം നടത്തിയതു്. 1898 നവംബർ 26–ാംതീയതി പ: ചാത്തുരുത്തിൽ തിരുമേനി സ്സരൃപുരുഷനെ കശ്ശീശ്ശായായിട്ടു് പട്ടം കെട്ടുകയും, നവംബർ 29–ാംതീയതി റമ്പാനാക്കുകയും ചെയ്തു. അതിനുശേഷം കടമ്പനാട്ടു ദയറായുടെ ചുമതല കുറെനാൾ നോക്കിയെങ്കിലും, ഏറെനാളുകൾ റമ്പാച്ചൻ പഴയ സിമ്മനാരിയിലെ സുറിയാനി മല്പാനായും, 1902–ൽ പരുമലതിരുമേനി കാലം ചെയ്തതു മുതൽ പരുമല സിമ്മനാരി മാനേജരായും റമ്പാച്ചൻ പ്രശസ്തമാംവണ്ണം സേവനം അനുഷ്ഠിച്ചുവരുകയായിരുന്നു. 1912 സെപ്റ്റംബർ 10–ാംനു അന്ത്യോക്യായുടെ അബ്ദേദ്മ്ശിഹാ പാത്രിയർക്കീസ് ബാവാ തിരുമേനി, മററു പലരോടുംകൂടി അദ്ദേഹത്തിനു് ഗ്രീഗോറിയോസ് എന്ന നാമത്തിൽ മെത്രാൻപട്ടം നൽകി. കണ്ടറ സിമ്മനാരിയിൽ തിരു

---

അറിയാം. ഏലിയാവിൻെറ ആത്മാവോടും ശക്തിയോടും കൂടി–ഇരട്ടി ശക്തിയോടുകൂടി–പ. ബാവാ തിരുമേനി നമ്മുടെയിടയിൽ ജീവിക്കുകയും സഭയെ വഴി നടത്തുകയുംചെയ്തു. ചരിത്രം ആവൎത്തിക്കുകയാണു്, എപ്പോഴും മുൻഗാമി ഏലിയായും പിൻഗാമി ഏലീശായും ആയിരിക്കണം. മുൻഗാമിയുടെ പുതപ്പു പിൻഗാമി എടുത്തുകൊള്ളണം. അങ്ങനെയാകുന്നുവെങ്കിൽ ശക്തി ഇരട്ടിച്ചുകൊണ്ടിരിക്കും. മുൻഗാമിയുടെ ഇരട്ടി ശക്തി പ്രാപിച്ച പിൻഗാമിയെ അടുത്ത പിൻഗാമി ഏലിയാ ആയി കണ്ടു് ഏലീശായുടെ അനുഭവത്തിലേക്കു വരണം ആകയാൽ ബാവാതിരുമേനിയെ ഏലിയാ ആയി കരുതി അദ്ദേഹത്തിൻെറ പുതപ്പു് പിൻഗാമി എടുത്തുകൊള്ളണം. മുൻഗാമിയെ ശരിക്കും പിൻഗമിക്കത്തക്കവണ്ണം ശക്തി പ്രാപിച്ചു മുമ്പോട്ടു പോകണം. പുതപ്പു വാങ്ങിക്കഴിഞ്ഞാൽ യോർദ്ദാൻ കടക്കേണ്ടിവരും. ഇരമ്പിപ്പായുന്ന യോർദ്ദാനിലെ വെള്ളംകണ്ടു ഭയപ്പെടരുതു്. പുതപ്പു കൈയിലുണ്ടല്ലോ. അതുമായിചെന്നു യോർദ്ദാനെ അടിക്കുക. ഏലിയായുടെ പുതപ്പു കൈവശമുണ്ടെങ്കിൽ യോർദ്ദാൻ കടക്കാൻ പ്രയാസം വരികയില്ല. ഏലിയാ അഗ്നിത്തേരിൽ സ്വർഗ്ഗത്തിലേക്ക് എടുത്തുകൊള്ളപ്പെട്ടു. സത്യത്തിനും നീതിക്കുംധർമ്മത്തിനുംവേണ്ടി നമുക്കു മാർഗ്ഗദർശനം ചെയ്തു് ഏലിയാവിൻെറ ആത്മാവോടുകൂടി ജീവിച്ച നമ്മുടെ പരിശുദ്ധ പിതാവിനു സ്വർഗ്ഗമല്ലാതെ വേറെ ഏതു സ്ഥാനമാണു ദൈവം കൊടുക്കുന്നതു്. തിരുമനസ്സുകൊണ്ടു ശരീരപ്രകാരം നമ്മെ വേർപെട്ടു എങ്കിലും ആത്മപ്രകാരം തൻെറ പിൻഗാമിക്കുവേണ്ടിയും നമുക്കെല്ലാവർക്കുവേണ്ടിയും പ്രാൎത്ഥിക്കുകയും പ്രവൎത്തിക്കുകയുംചെയ്യുന്നു. അതു കാണാൻ നമ്മുടെ കണ്ണുകൾ തുറക്കണം. എൻെറ പിതാവേ ഇസ്രായേലിൻെറ തേരും തേരാളികളും. സാക്ഷികളുടെ വലിയോരു സമൂഹം സഭയുടെ തേരും തേരാളികളുമായുണ്ടു്. അതിനാൽ യോർദ്ദാനിലെ വെള്ളങ്ങളെയോ ശത്രുവിൻെറ രഥങ്ങളെയും കുതിരകളെയുമോ നമുക്കു ഭയപ്പെടേണ്ടതില്ല. എന്തെന്നാൽ അഗ്നിരഥങ്ങളും അഗ്നിക്കുതിരകളും അഗ്നിമയന്മാരായ തേരാളികളും നമ്മോടുകൂടെയുണ്ടു്. ഏലിയാ അവയിൽ കയറി. ഏലീശായോടുകൂടെ അവ ഉണ്ടായിരുന്നു. ബാവാതിരുമേനിയോടുകൂടി അവ ഉണ്ടായിരുന്നു. അവയിലൂടെ ഏലിയായെപ്പോലെ തിരുമേനി എടുത്തുകൊള്ളപ്പെട്ടു. തിരുമേനിയുടെ പുതപ്പു കൈവശമുണ്ടല്ലോ. അതിനാൽ സ്വർഗ്ഗീയമായ അഗ്നിരഥവും അശ്വങ്ങളും പിൻഗാമിയോടു കൂടെ ഉണ്ടായിരിക്കും; സംശയമില്ല. ഏലീശായെ എന്ന പ്രകാരം പ ബാവാ തിരുമേനിയുടെ പിൻഗാമിയെ ദൈവം ശക്തിപ്പെടുത്തും. ദൈവത്തിൽനിന്നുള്ള ശക്തിയിൽ ശരണപ്പെട്ടുകൊണ്ടു നമുക്കു മുമ്പോട്ടു പോകാം.

—0—

# സ്മരണാഞ്ജലി

(വി. കെ കൊച്ചുകുഞ്ഞ്, കുഞ്ചാററിൽ)

1

മോറാൻ മാർ ബസ്സേലിയോസ്സഭിധയാൽ പാരം പ്രതാപാന്വിതം
ധീരശ്രീയൊടു വാണ മംഗളമഹാ മന്ദാരമായമ്മഹാൻ
നേരും ത്യാഗവുമത്ഭുത പ്രതിഭയുംകൊണ്ടാർക്കുമാരാധ്യനായ്
പാരിൽ കേളിപരത്തി പുണ്യപുരുഷനാചാര്യ ചൂഡാമണി.

2

വിശ്വാസിക്കവലംബമായ് തിരുസഭാചരിത്രങ്ങൾ തീർത്തീവിധം
വിശ്വക്ഷേമ വിശാലവീക്ഷണയുതൻ, ഗംഭീര ശാന്താശയൻ
ആശ്വാസം ജനതയ്ക്കു നൽകി വിജയിച്ചീടുമ്പൊഴല്ലാ നമു-
ക്കാശാവല്ലി കരിഞ്ഞുമാഞ്ഞു, കഠിനം, സന്തപ്തരായ തീർന്നനാം.

3

ലോകം കണ്ട മഹർഷിപുംഗവരിലത്യുന്നതസ്ഥാനിയാ-
യേകീലെത്ര വിശിഷ്ടസേവനമഹോ ഞങ്ങൾക്കു നന്മയ്ക്കുതാൻ
ഏകട്ടേ തവ ചിത്പദാപ്തി ഭഗവാൻ ശ്രീയേശുനിത്യം, നമോ-
വാകം തേ, വിജയിച്ചിടാവൂ, പുകളാ കല്പം വികല്പം വിനാ.

---

മേനി ദീർഘനാളുകാം താമസിച്ചിട്ടുണ്ട്. നിരണം, തുമ്പമൺ എന്നീ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താ ആയി ഭരിച്ചുകൊണ്ടിരിക്കുമ്പോഴാണ് തിരുമേനിയെ, മലങ്കരയിൽ പുന:സ്ഥാപിച്ച കാതോലിക്കാ സിംഹാസനത്തിലെ മൂന്നാമത്തെ കാതോലിക്കാ ആയിട്ട് 1929 ഫെബ്രുവരി 13-ാംതീയതി കോട്ടയം മാർ ഏലിയാ ചാപ്പലിൽവച്ചു വാഴിച്ചത്. ഈ കർമ്മയോഗിയെ 1934 ഡിസംബർ 28-ാംതീയതി കോട്ടയം എം. ഡി. സിമ്മനാരിയിൽ കൂടിയ മലങ്കര അസ്സോസ്സിയേഷൻ കാലം ചെയ്ത മലങ്കര സഭാഭാസുരൻ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ സ്ഥാനത്ത് മലങ്കര മെത്രാപ്പോലീത്താ കൂടിയായി തെരഞ്ഞെടുത്തു. അന്നുമുതൽ 1964 ജനുവരി 3-ാംതീയതി വരെയും ഈ മഹാചാര്യൻ മലങ്കര മെത്രാപ്പോലീത്തായായും, പൗരസ്ത്യകാതോലിക്കായായും, മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായി പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭാനൗകയെ നയിച്ചുവരുകയായിരുന്നു. കറുത്തിരുണ്ടുവന്ന കാർമേഘപടലങ്ങളാൽ മൂടപ്പെട്ടും, തള്ളിക്കയറി ആഞ്ഞടിച്ച തിരമാലകളുടെ ഓളച്ചുഴലികളിൽ അകപ്പെട്ടു ഈ മഹാപുരോഹിതൻ അനേക അവസരങ്ങളിൽ യഹോവയിൽ മാത്രം ആശ്രയം വച്ച് ധീരോദാത്തതയോടും, വിശ്വാസസ്ഥിരതയോടും, സത്യത്തെ മാത്രം മുറുകെപ്പിടിച്ച് ശങ്കാലേശമെന്യെ പാദങ്ങളൂന്നി മുൻപോട്ടു ചരിച്ചതിനാൽ അവസാനം വിജയക്കൊടിനേടി സൗഭാഗ്യസമ്പൂർണ്ണമായ അന്ത്യത്തിലെത്തി നീതിയുടെ കിരീടം ചൂടിയ ഒരു ലോകസഭാ നേതാവാണ് തൊണ്ണൂറാമത്തെ വയസ്സിൽ നമ്മിൽനിന്നും, ബാഹ്യമായ നയനങ്ങൾക്ക് അപ്രത്യക്ഷമായിപ്പോയിരിക്കുന്ന ഈ പൗരസ്ത്യ മഹർഷി.

—0—

# കർത്തൃദിന ചിന്തകൾ

(ഫാദർ റവ്. ഇ. ജോർജ്ജ് ബി. എ)

## ഫെബ്രു.: 16. കുഷ്ഠരോഗിയുടെ സൗഖ്യം.

പാപത്തിന്റെയും ദൈവകോപത്തിന്റെയും ഫലമായുണ്ടാകുന്ന ഒരു ശിക്ഷയായിട്ടാണ് യഹൂദന്മാർ കുഷ്ഠത്തെ കരുതിയിരുന്നത്. കുഷ്ഠരോഗിയെ അശുദ്ധനും, മ്ലേഛനുമായി വിചാരിച്ചുപോന്നു. (ലേവ്യ. 13: 14.) അവക്ക് മനുഷ്യവാസമുള്ള സ്ഥലങ്ങളിൽ പ്രവേശിക്കുവാൻ അനുവാദമില്ലായിരുന്നു. ശരീരത്തിന്റെ ഏതെങ്കിലും അഗ്രഭാഗത്ത് വളരെ ലഘുവായി ആരംഭിച്ച്, വേഗേന ശരീരത്തിൽ മുഴുവൻ വ്യാപിച്ച് മാരകമായിത്തീരുന്ന കുഷ്ഠരോഗം, പാപംമൂലം മനുഷ്യനു വന്നുചേരുന്ന അശുദ്ധിയേയും നിർജീവാവസ്ഥയേയുമാണു കുറിക്കുന്നത്. "ചത്തപോലൊക്കുമേ ജീവിച്ചിരിക്കിലും" എന്ന ഒരു അവസ്ഥയാണ് ഒരു കുഷ്ഠരോഗിക്കുണ്ടാകുന്നത്. പാപകരമായ ജീവിതം നയിക്കുന്ന ഏതൊരുവന്റെയും സ്ഥതി ഇതുതന്നെ

പാപം ചെറുതെങ്കിലും അതു് വേഗത്തിൽ ആത്മാവിലും ശരീരത്തിലും വ്യാപിക്കയും അവയുടെ സൗന്ദര്യത്തെ നശിപ്പിക്കുകയും ദൈവികക്കൂട്ടായ്മയിൽനിന്നു് പാപിയെ അകററുകയും ചെയ്യുന്നു. "ഞാൻ അശുദ്ധൻ" എന്നു് പാപി ഏററുപറയേണ്ടതാകുന്നു.

എനിക്കു മനസ്സുണ്ട്; നീ ശുദ്ധനാകുക. മർക്കോ:1.42

പാപത്തിനു് അടിമയായി നിസ്സഹായാവസ്ഥയിൽ കഴിയുന്ന ഒരുവൻ, ആ കുഷ്ഠരോഗിയെപ്പോലെ കർത്താവിന്റെ തൃപ്പാദങ്ങളിൽ വീണ് മാപ്പപേക്ഷിക്കുകയും സഹായം യാചിക്കുകയും ചെയ്യുമെങ്കിൽ കർത്താവിൽനിന്നു് കരുണാർദ്രമായ ഈ വാക്കുകൾ കേൾക്കാതിരിക്കയില്ല. എനിക്ക് മനസ്സുണ്ട് നീ ശുദ്ധനാകുക എന്നു പറഞ്ഞു് യേശുതമ്പുരാൻ അവനെ സ്പർശിക്കുന്നു. ഒരു കുഷ്ഠരോഗിയെ സ്പർശിക്കുന്നതു് ന്യായപ്രമാണത്തിനു വിരുദ്ധമാണെങ്കിലും താൻ ന്യായപ്രമാണത്തിനു് അതീതനാണെന്നു സ്ഥാപിക്കയത്രെ ഇവിടെ ചെയ്യുന്നതു്.

നമ്മുടെ കർത്താവിന്റെ സൗഖ്യദായകമായ സ്പർശനം (Healing touch) നമ്മുടെ അന്തരേന്ദ്രിയങ്ങളിൽ അനുഭവിക്കുവാൻ കഴിയുമെങ്കിൽ നാം ആത്മാവിലും ശരീരത്തിലും സൗഖ്യമുള്ളവരായിത്തീരും. ഏലീശാ ദീർഘദർശി നയമാനെ സൗഖ്യമാക്കിയതു് സ്പർശിക്കാതെയായിരുന്നു.

ദിവ്യസ്നേഹം പ്രവൃത്തിയിൽ (Love in action)

സകല മനുഷ്യരാലും നിന്ദിതനും, അയിത്തത്തിനും, അകൽച്ചയ്ക്കും വിധേയനുമായിരുന്ന കുഷ്ഠരോഗിയെ ദൈവത്തിന്റെ മനസ്സലിവും ദയയും സ്നേഹവും സ്പർശിച്ചു് അവനു് സൗഖ്യം നൽകി.

ആ കുഷ്ഠരോഗി ആത്മധൈര്യത്തോടെ പ്രത്യാശയോടെ കർത്താവിൽനിന്നു് സൗഖ്യം പ്രാർത്ഥിച്ചു. അവനു് അതു നൽകപ്പെട്ടു. ആ കുഷ്ഠരോഗി വിനീതനായി കർത്താവിനെ സമീപിച്ചു. അവന്റെ വാക്കുകൾ അതാണ് സൂചിപ്പിക്കുന്നതു്. "നിനക്കു് മനസ്സുണ്ടെങ്കിൽ എന്നെ സൗഖ്യമാക്കുവാൻ കഴിയും" ആ കുഷ്ഠരോഗി തന്നെ പരിപൂർണ്ണമായി കർത്താവിന്റെ കൃപയ്ക്കു് ഏല്പിച്ചു കൊടുത്തു. അതു് അവനു് നീതിയായി കണക്കിട്ടു. നാം കർത്താവിനെ സമീപിക്കുമ്പോൾ ഓർക്കേണ്ട ചില വ്യവസ്ഥകളാണിവ.

നീ ഇതു് ആരോടും പറയരുതു്.

ഈ നിർദ്ദേശം കർത്താവു് പലപ്പോഴും നൽകുന്നുണ്ടു്. ഇതു് കർത്താവിന്റെ വിനീതമനസ്ഥിതിയെ കാണിക്കുന്നു. കർത്താവു് പേരിനും പെരുമയ്ക്കും വേണ്ടി ഒന്നും ചെയ്തില്ല, കടമകളും ചുമതലകളും നിർവ്വഹിക്കുകയത്രെ ചെയ്തതു്. നമ്മുടെ പ്രവർത്തികളുടെ ഉദ്ദേശം (motive) എന്താണെന്നു് സൂക്ഷ്മമായി പരിശോധിക്കുന്നതു് പ്രയോജനകരമായിരിക്കും.

നീ പോയി നിന്നെത്തന്നെ പുരോഹിതനു കാണിച്ചു കൊടുക്കുക

സൗഖ്യം നൽകിയശേഷം നിർദ്ദിഷ്ട നിയമപ്രകാരമുള്ള കർമ്മാനുഷ്ഠാനങ്ങൾക്കു് കർത്താവു് അവനെ പറഞ്ഞയയ്ക്കുന്നു കർമ്മാനുഷ്ഠാനങ്ങളുടെ പ്രാധാന്യത്തെ നാമും മനസ്സിലാക്കണം.

## ഫെബ്രു.: 23: പക്ഷവാതക്കാരന്റെ ഞായറാഴ്ച

അവരുടെ വിശ്വാസം കണ്ടിട്ടു്.......മനുഷ്യാ, നിന്റെ പാപങ്ങൾ ക്ഷമിച്ചിരിക്കുന്നു.........

മദ്ധ്യസ്ഥതകൊണ്ടു് ഉണ്ടാകുന്ന ഫലമാണു് ഇവിടെ നാം കാണുന്നതു്. പക്ഷവാത രോഗിയാ

യ ആ മനുഷ്യന്റെ വിശ്വാസത്തെക്കാൾ അധികമായി അവന്റെ സ്നേഹിതന്മാരുടെ കർത്താവിലുള്ള വിശ്വാസവും കർത്താവിനോടുള്ള അപേക്ഷയും അവനു് പ്രയോജനകരമായിത്തീരുന്നു. പുരുഷാരത്താൽ വലയപ്പെട്ടിരുന്നതിനാൽ അവർ ആ രോഗിയെ പുരമുകളിലൂടെ കെട്ടി താഴെ കർത്താവിന്റെ മുൻപിലേക്കു് ഇറക്കുന്നു. ഈ പ്രവർത്തിതന്നെ അവർക്കു് കർത്താവിലുണ്ടായിരുന്ന ആഴമായ വിശ്വാസത്തിന്റെ തെളിവാണു്

മാതാപിതാക്കളുടെ വിശ്വാസവും സുകൃതങ്ങളും മുഖാന്തിരം മക്കൾക്കും, മക്കളുടെ പ്രാർത്ഥനയും ദാനധർമ്മങ്ങളും പ്രായശ്ചിത്ത പ്രവൃത്തികളും മൂലം മാതാപിതാക്കൾക്കും പൂർവ്വികന്മാർക്കും, പാപക്ഷമയും നീതീകരണവും പ്രാപിക്കുന്ന അനുഭവങ്ങൾ ധാരാളമാണു്. വി: മോണിക്കായുടെ നിരന്തരമായ പ്രാർത്ഥനയുടെ ഫലമായി ആഗസ്തീനോസു് വിശുദ്ധനായിത്തീർന്നു. വി: മോണിക്കായോടു് അവളുടെ മേലദ്ധ്യക്ഷൻ പറഞ്ഞ വാക്കുകൾ തികച്ചും ശ്രദ്ധേയമാണു് "ഇപ്രകാരമുള്ള പ്രാർത്ഥനയുടെയും കണ്ണുനീരിന്റെയും സന്താനം നശിക്കുക അസാദ്ധ്യം തന്നെ"

### മനുഷ്യന്റെ നിസ്സഹായതയും ദൈവത്തിന്റെ ശക്തിയും

(യോഹ. 5: 1-9) ബെത്സെയ്ദാ കുളത്തിന്റെ കരയിൽ മണ്ഡപത്തിൽ, 35 വർഷമായി കിടന്ന പക്ഷവാത രോഗിയെ കർത്താവു് സൗഖ്യമാക്കുന്നു.

### നിനക്കു് സ്വസ്ഥനാവാൻ ആഗ്രഹമുണ്ടോ?

ദൈവത്തിൽ നിന്നും കൃപകൾ പ്രാപിക്കണമെങ്കിൽ, ദൈവത്തിന്റെ മഹത്തായ അദൃശ്യശക്തി നമ്മിൽ വ്യാപരിക്കണമെങ്കിൽ നാം അതിനായി ആഗ്രഹിക്കുകയും നമ്മെ പരിപൂർണ്ണമായി കർത്താവിനായി ഏല്പിച്ചുകൊടുക്കുകയും വേണം.

ബത്സെയ്ദാ എന്ന പദത്തിനു് നിന്ദയുടെ ഭവനമെന്ന അർത്ഥമാണു്. എന്നാൽ കർത്താവു് അവിടെ ചെന്നപ്പോൾ നിന്ദയുടെ ഭവനം "കരുണ"യുടെ ഭവനമായി മാറി തളർവാതരോഗിക്കു കരുണ ലഭിച്ചു.

ഈ പക്ഷവാതരോഗം, നിയന്ത്രണരഹിതമായി താറുമാറായ ഒരു ജീവിതം നയിച്ചതിനാൽ വന്നുഭവിച്ചതാണെന്നു പറയപ്പെടുന്നു. അനേകം രോഗങ്ങളുടെയും മൂലകാരണം ആത്മികവും മാനസ്സികവുമാകുന്നു അതിനാൽ ആത്മികവും മാനസ്സികവുമായ സ്വസ്ഥത ലഭിച്ചാൽ ശരീരസുഖവും ലഭിക്കും. ഇനി നീ പാപം ചെയ്യരുതു് എന്നുള്ള ആ കല്പന നമ്മോടായും കൂടിയുള്ളതാണു്

## മാർച്ച് 1. ക്നാനൊയ്ത്തൊ ഞായറാഴ്ച

### ദാവീദുപുത്രാ എന്നോടു് മനസ്സലിയണമെ.

ഈ ദീനരോദനം ഏതു ശിലയേയും അലിക്കുവാൻ മതിയായതാണു് അവളുടെ വിശ്വാസം പരീക്ഷിക്കപ്പെട്ടു. അവൾ മടുത്തുപോകാതെ കർത്താവിനെ പിന്തുടർന്നു. അവളുടെ വിശ്വാസത്തിനു് ഉത്തരം ലഭിച്ചു. ഇത്രമാത്രമുള്ള അചഞ്ചല വിശ്വാസം ഉണ്ടെങ്കിൽ മാത്രമെ ദൈവത്തിന്റെ അതിശയകരമായ കൈ കാണാൻ നമുക്കു് കഴികയുള്ളു.

നിങ്ങൾ ലോകാവസാനത്തോളം, പോയി എല്ലാ ജാതികളെയും ശിഷ്യരാക്കുവിൻ എന്നു് കർത്താവു് തന്റെ ശിഷ്യന്മാർക്കു കൊടുത്ത അന്ത്യശാസനത്തിന്റെ നാന്ദിയാണു് ഈ ഭാഗത്തു കാണുന്നതു് എന്നു് വിശ്വസിച്ചുപോരുന്നു.

1) ഈ സ്ത്രീ സ്നേഹമുള്ള ഒരു അമ്മയായിരുന്നതിനാൽ തന്റെ പുത്രിയുടെ കഷ്ടപ്പാടു് അവളുടെ സ്വന്തം അരിഷ്ടതപോലെ തന്നെ കരുതി ഇതു് ദൈവസ്നേഹത്തിന്റെ ഒരു പ്രതിഫലനമാണു്.

2) അവൾക്കു് വിശ്വാസമുണ്ടായിരുന്നു അതു് ആരാധനയായി മാറി.

3) അവൾക്കു് അപ്രതിഹതമായ ദീർഘക്ഷമയും സ്ഥിരോത്സാഹവും ഉണ്ടായിരുന്നു.

### നിന്റെ വിശ്വാസം വലിയതു്.

ഇതുപോലെ കർത്താവു് നമ്മുടെ വിശ്വാസത്തെയും സുകൃതജീവിതത്തെയും പററി പറയുവാൻ ഇടയാകട്ടെ. വിശ്വാസം അസാദ്ധ്യകാര്യങ്ങൾ സാധിതമാക്കുന്നു.

### അവൾ കനാന്യ സ്ത്രീ ആയിരുന്നു.

ത്തൂർ, സീദോൻ ഈ ഭാഗങ്ങൾ പുറജാതികളുടെ പ്രദേശമാണു്. പുറജാതികൾക്കു് രക്ഷയുടെ സന്ദേശം അല്പമായിട്ടെങ്കിലും നൽകുന്നതിനാണു് കർത്താവു് ത്തൂറിന്റെയും സീദോന്റെയും അതിരുകളിൽ പ്രവേശിച്ചതു് എന്നു വിശ്വസിക്കപ്പെടുക. "കനാന്യ" എന്ന പദത്തിനു് Prepared for humiliation) "നിന്ദസഹിക്കുവാൻ സന്നദ്ധം"

---

### "തത്തമ്പള്ളി പടിയോല"

ശ്രീ. ഇസഡ്. എം. പാറേട്ടു് കഴിഞ്ഞ ലക്കത്തിൽ എഴുതിയ ലേഖനത്തിന്റെ ബാക്കിഭാഗം സ്ഥലദൗർലഭ്യം മൂലം അടുത്ത ലക്കത്തിൽ.

---

# പ. കാതോലിക്കാ ബാവാ തിരുമേനി

(ററി. വി. ജോർജ്ജ്, നെടുമാവു്)

പ. കാതോലിക്കാബാവാ തിരുമേനി കാലത്തിന്റെ തിരശ്ശീലയ്ക്കപ്പുറത്തേയ്ക്കു കടന്നു. ദീർഘവർഷങ്ങൾ തിരുമേനി നമ്മുടെ സഭയെ മേയിച്ചു ഭരിച്ചു. നമുക്കു് തിരുമേനിയുടെ ആയുസ്സും ആരോഗ്യവും അത്യധികം വിലപ്പെട്ടതായിരുന്നു. തിരുമനസ്സിലെ ആയുസ്സ് നീട്ടിക്കിട്ടുവാൻ നാം പ്രാർത്ഥിച്ചു. കരുണാനിധിയായ നമ്മുടെ കർത്താവു് അതു് പലവട്ടം അനുവദിച്ചു പക്ഷെ തന്റെ മുന്തിരിത്തോട്ടത്തിൽ വിശ്വസ്തതയോടുകൂടി വിശ്രമംകൂടാതെ പണിയെടുത്ത വത്സലദാസനെ അധികത്തിനു വിചാരകനാക്കുവാൻ താൻ വിളിച്ചു. വി. പൗലൂസ് പറഞ്ഞിരിക്കുന്നപ്രകാരം തിരുമേനിക്കു് അതു ലാഭമായി. ഈ വേർപാടു നമുക്കുളവാക്കിയിരിക്കുന്നതോ നഷ്ടവും വ്യഥയും. നമ്മുടെ കർത്താവിന്റെ ഇഷ്ടത്തിനു നാം സർവ്വാത്മനാ കീഴ്പ്പെടുകയാണല്ലോ വേണ്ടതു്.

മരണം, മനുഷ്യനു് അനിർവ്വാര്യമാണു്. മരണദൂതൻ കൂട്ടിക്കൊണ്ടു പോകുന്ന മനുഷ്യൻ പ്രായേണ വിസ്മൃതിയുടെ തിരശ്ശീലയ്ക്കുള്ളിൽ മറഞ്ഞുപോകുന്നു. എന്നാൽ കാലത്തിന്റെ മേഘക്കെട്ടുകൾക്കിടയിലൂടെ ദീപ്തിമത്തായ തന്റെ പ്രകാശം ചൊരിയുവാൻ കഴിയുന്ന ഒരു ഉജ്ജ്വല നക്ഷത്രമാണു പ. കാതോലിക്കാബാവാ തിരുമേനി. വിസ്മൃതിയുടെ മാറാലയ്ക്കു് ആ രജതജ്യോതിസ്സിനെ മറച്ചുവയ്ക്കാൻ സാദ്ധ്യമല്ല.

ദൈവാശ്രയ ജീവിതത്തിൽ തിരുമേനി സമ്പന്നനായിരുന്നു. പ്രാതികൂല്യങ്ങളുടെ തിരമാലകൾ ഒന്നിനുപിറകേ ഒന്നായി സഭാനൗകയിന്മേൽ ആഞ്ഞടിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിലാണു് തിരുമേനി ഇതിന്റെ മാല്യമിസ്ഥാനമേറെറടുത്തതു്. സഭയിലെ കക്ഷിത്വം, വ്യവഹാരം, സന്തതസഹചാരികളായ ചിലരുടെ വിശ്വാസത്യാഗം, അവർ പുറത്തുനിന്നുകൊണ്ടു സഭാംഗങ്ങളെ വീശിയെടുക്കാൻ നടത്തിക്കൊണ്ടിരുന്ന നിരന്തരയത്നങ്ങൾ, പല ഇടവകകളിലെയും ആഭ്യന്തരങ്ങളായ അഭിപ്രായഭിന്നതകൾ ഇങ്ങനെ അനേകം കാര്യങ്ങളെ തിരുമേനിക്കു് അഭിമുഖീകരിക്കേണ്ടതായുണ്ടായിരുന്നു. ഇതുപോലുള്ള ഘട്ടങ്ങളിൽ സുധീരനേതൃത്വം സഭയ്ക്കു നൽകിക്കൊണ്ടിരുന്ന ധീരോദാത്തനായ സഭാഭാസുരൻ അന്തരിച്ചു. മുമ്പോട്ടുള്ള വഴി ദുർഗമമാണു്. ആക്രമിക്കാൻ അവസരം പാർത്തിരിക്കയാണു് പ്രതികൂലശക്തികൾ. ഈ അപകടനിബിഡമായ സാഹചര്യങ്ങളെ സ്വന്തം ബുദ്ധിവൈഭവം കൊണ്ടു നേരിടാമെന്നു തിരുമേനി വിചാരിച്ചില്ല. അവിടുന്നു തെരഞ്ഞെടുത്ത മാർഗ്ഗം ദൈവാശ്രയമൊന്നു മാത്രമായിരുന്നു. തിരുമേനി ചുമതലകളുടെ ചുമടുമായി ജീവിതഓട്ടം ഓടുകയാണു്: പല കല്ലുകളിൽ ആ പാദങ്ങൾ മുട്ടി. അനേകം മുള്ളുകൾ കൊണ്ടുകയറി. പക്ഷെ, ലോത്തിന്റെ ഭാര്യയെപ്പോലെ പിന്നോക്കം തിരിയാൻ തിരുമേനി തയ്യാറായില്ല. പ്രാർത്ഥനാപൂർവ്വം കർതൃസന്നിധിയെ തിരുമേനി അവലംബമാക്കി. തനിക്കു മുമ്പു കടന്നുപോയ പൂർവ്വികർ നൽകിയിട്ടുള്ള വിശുദ്ധ ജീവിതത്തിന്റെ കൈത്തിരി അവിടത്തെ കൈയിലുണ്ടായിരുന്നു. കാററടിച്ചിട്ടും കെട്ടുപോകാതെ അതു സൂക്ഷിച്ചുകൊണ്ടു തിരുമേനി മുമ്പോട്ടുതന്നെ ഓടി. പരിഹാസങ്ങളുടെയും നിന്ദകളുടെയും പാഴ് ശബ്ദങ്ങൾ ചുററുപാടുകളിൽ മാറെറാലിക്കൊണ്ടപ്പോൾ, കെടുതികളുടെ അനുഭവങ്ങൾ നേരിട്ടപ്പോൾ "ഒരു സൈന്യം എന്റെ നേരേ പാളയമിറങ്ങിയാലും ഞാൻ ഭയപ്പെടുകയില്ല, നീ എന്നോടുകൂടി ഇരിക്കുന്നുവല്ലോ" എന്ന സങ്കീർത്തനക്കാരന്റെ വിശ്വാസവും പ്രത്യാശയും തിരുമേനിയെ ഭരിച്ചു. പലർ പല വഴികൾ ഉപദേശിച്ചു. പക്ഷെ, "യഹോവാഭക്തനായ പുരുഷൻ ആർ; അവൻ തെരഞ്ഞെടുക്കേണ്ടുന്ന വഴി താൻ അവനു കാണിച്ചുകൊടുക്കും" "നിന്റെ.

---

എന്നു് അർത്ഥമുണ്ടു്. വിനയം ക്രിസ്തീയ മൂല്യങ്ങളുടെ മാതാവാണു്. തകർച്ചയിൽ കൂടിയേ താഴ്മ ഉണ്ടാകയുള്ളു. പാപികൾ നിന്ദ സഹിക്കുവാൻ സന്നദ്ധരായിരിക്കണം. ഇസ്രായേലിലെ നഷ്ടപ്പെട്ട ആടുകൾക്കുവേണ്ടി അയയ്ക്കപ്പെട്ട കർത്താവിൽ നിന്നും ഏതെങ്കിലും ഉതവി പ്രാപിക്കുന്നതിനു് ഈ പുറജാതി സ്ത്രീക്കു് സാധാരണ ഗതിയിൽ അർഹതയില്ലായിരുന്നു. എന്നാൽ കർത്താവു് ദൈവപുത്രനാണെന്നവൾ ദൃഢമായി വിശ്വസിച്ചു് തന്നെ ആരാധിച്ചതിനാൽ അവൾക്കു് തന്റെ കൃപ ലഭ്യമായി. നായ്ക്കുട്ടികളും യജമാനന്റെ മേശയിൽനിന്നു് വീഴുന്ന അപ്പക്കഷണത്താൽ ജീവിക്കുന്നുവല്ലോ എന്നുള്ള ന്യായവാദം അവളുടെ വിശ്വാസത്തിന്റെ ആഴത്തെ കുറിക്കുന്നു. ഇതുപോലെയുള്ള വിശ്വാസം നമുക്കുണ്ടോ?

വചനം എൻെറ കാലുകൾക്കു വിളക്കും എൻെറ ഊടുവഴികൾക്കു പ്രകാശവുമാകുന്നു" എന്നു ദാവീദ് അവൻെറ അനുഭവത്തിൽനിന്നു പാടിയിട്ടുള്ള പ്രകാരം ദൈവത്തിലും അവൻെറ അമിത ബലത്തിലും ലക്ഷ്യംവച്ചുകൊണ്ടാണു തിരുമേനി മുമ്പോട്ടുപോയതു്. സ്വന്തം ശക്തിയിലോ ബുദ്ധിയിലോ ഒരിക്കൽപോലും ആശ്രയിക്കാൻ തിരുമേനി മുതിർന്നില്ല. ഇതിൻെറ മഹത്തായ അനുഭവസമ്പന്നതയിൽനിന്നാണു തിരുമേനി തൻെറ ഒന്നിലധികം ഇടയലേഖനങ്ങളിൽ, അവനവൻെറ ഇഷ്ടം നടത്താനല്ല ദൈവയിഷ്ടം നടക്കാൻ ഓരോരുവനും അവനവനെത്തന്നെ ഏല്പിച്ചുകൊടുക്കണമെന്നു് ഗത്സമേനയിലെ കർത്താവിൻെറ പ്രാർത്ഥന ഉദ്ധരിച്ചുകൊണ്ടു് ഉത്ബോധിപ്പിച്ചിട്ടുള്ളതു്. തിരുമനസ്സുകൊണ്ടു് അന്ത്യകല്പന എഴുതിയപ്പോഴും ഇതു തൻെറ മക്കളെ ഓപ്പിച്ചിട്ടുണ്ടു്. "യഹോവയിൽ ആശ്രയിക്കുന്നവർ കുലുങ്ങിപ്പോകാതെ എന്നേക്കും നില്ക്കുന്ന സീയോൻ പർവ്വതംപോലെയാകുന്നു. പർവ്വതങ്ങൾ യെരുശലേമിനെ ചുററിയിരിക്കുന്നപ്രകാരം ദൈവത്തിൻെറ കൃപ അവനെ ചുററിക്കൊള്ളും." ഇതു് പ. ബാവാ തിരുമനസ്സിലെ മഹത്തായ ജീവതത്തിൽനിന്നും നാം പ്രത്യേകം പഠിക്കേണ്ട ഒരു പാഠമാണു്.

തിരുമനസ്സിലെ വിശ്വാസം പാറപോലെ ഉറച്ചതായിരുന്നു. വി. സഭ കർത്താവിൻെറ ശരീരമാകുന്നു എന്നും നാം എവരും അതിലെ അവയവങ്ങളാകുന്നു എന്നും അതിനാൽ ദൈവത്തിലും സഭയിലുമുള്ള വിശ്വാസത്തിൽ ഓരോ വ്യക്തിയും അടിയുറച്ചു നിൽക്കണമെന്നും തിരുമേനി കൂടെക്കൂടെ ഉത്ബോധിപ്പിച്ചുവന്നു. നമ്മുടെ സഭയുടെ വിശ്വാസം പൂർണ്ണമായി സത്യവും സനാതനവും പിതാക്കന്മാർക്കു് ഒരിക്കലായി ഭരമേല്പിക്കപ്പെട്ടതുമാണെന്നുള്ളതിനാൽ വിശ്വാസസംരക്ഷണത്തിൽ നിരങ്കുശമായ ഒരു നിലപാടാണു തിരുമേനി സ്വീകരിച്ചതു്. നമ്മുടെ സഭയ്ക്കു് ഇന്നു് പൗർവ്വികസഭകളുടെ നിരയിലുള്ള അതിമഹത്തായ സ്ഥാനം നാം പൗർവ്വിക വിശ്വാസം അന്യൂനം സംരക്ഷിച്ചുവരുന്നു എന്നതാണെന്നു തിരുമേനി പ്രത്യേകം നമ്മെയെല്ലാം അനുസ്മരിപ്പിച്ചു. ഈ വിശ്വാസത്തിനെതിരായിവരുന്ന സംരംഭങ്ങളെ തിരുമേനി സഹിച്ചിരുന്നില്ല. നീതിയുടെ കിരീടം പ്രാപിക്കുന്നതിനു വിശ്വാസം കാത്തേതീരൂ എന്നു് തിരുമേനി അപ്പോസ്തോലന്മാരുടെ എഴുത്തുകളെ ആസ്പദമാക്കി നമ്മെ പഠിപ്പിച്ചുകൊണ്ടാണിരുന്നിട്ടുള്ളതു്. മാമോദീസായിൽ വിശ്വാസം ഏററുപറഞ്ഞു വീണ്ടും ജനിച്ചവരെല്ലാം ഓരോയാമത്തിലെ പ്രാർത്ഥനയിലും വിശ്വാസം ഏററുപറഞ്ഞുകൊണ്ടാണിരിക്കുന്നതെന്നും മരണനാഴികയിലും ആസന്നമരണൻെറ ചെവിയിൽ വിശ്വാസപ്രമാണം ചൊല്ലിക്കൊടുക്കുകയാണു ചെയ്യുന്നതെന്നും തിരുമേനി നമ്മെ പ്രത്യേകം ഓർമ്മപ്പെടുത്തി. തിരുമേനി എല്ലാവരെയും സ്നേഹിച്ചു. ആരോടും തിരുമനസ്സിലേക്കു വിരോധമുണ്ടായിരുന്നില്ല. എന്നാൽ വിശ്വാസസംരക്ഷണവിഷയത്തിൽ അവിടുന്നു് എന്തെങ്കിലും അയവു വരുത്തുകയോ മദ്ധ്യമാർഗ്ഗം സ്വീകരിക്കുകയോ ചെയ്തിട്ടില്ല. ഇതു നമ്മുടെ സഭാ ജീവിതത്തിൽ നാം എപ്പോഴും ഓർത്തിരിക്കേണ്ട ഒരു കാര്യമാണു്.

വി. സഭയുടെ ആരാധനകളിലും അനുഷ്ഠാനങ്ങളിലും ആചാരങ്ങളിലും ഒരു നിമഷംപോലും തിരുമേനി അലസനോ അനാസ്ഥനോ ആയിരുന്നില്ല. ആത്മാവിൻെറ വളർച്ചയ്ക്കു പ്രാർത്ഥന, നോമ്പു്, വേദധ്യാനം ഇവ അനുപേക്ഷണീയമായി തിരുമേനി കരുതിയിരുന്നു. നോമ്പുകളുടെ പ്രത്യേകിച്ചു വലിയനോമ്പിൻെറ ദിവസങ്ങൾ അടുത്തുവരുമ്പോഴേക്കും തിരുമനസ്സിലെ ഉത്സാഹപ്രകർഷം ഒന്നു കാണേണ്ടതു തന്നെയാണു്. 90-ാം വയസ്സിൽപോലും തിരുമേനി നോമ്പാചരണത്തിൽ ലംഘനം വരുത്തിയിരുന്നില്ല വൃദ്ധന്മാർക്കും രോഗികൾക്കും നോമ്പാചരണത്തിൽ ചില സൗജന്യങ്ങൾ കാനോനികമായി അനുവദിക്കപ്പെട്ടിട്ടുണ്ടെങ്കിലും സ്വന്തം ജീവിതത്തിൽ അവ ആപേക്ഷികമായി കരുതിയില്ല. തിരുമേനി വെല്ലൂരാശുപത്രിയിൽ ഓപ്പറേഷനു വിധേയനായശേഷം കുമ്പിടുവാൻ നിവൃത്തിയില്ലാത്ത നിലയിലായി. എന്നാലും വലിയനോമ്പിൽ ഇരുപത്തിരണ്ടരവരെ ഉപവസിച്ചിട്ടു് നമസ്കാരമേശയുടെ പടിഞ്ഞാറുഭാഗത്തുനിന്നുകൊണ്ടു് മേശമേൽ തല ചായിച്ചു കുമ്പിട്ടുകൊണ്ടിരുന്ന കാഴ്ച ഏതൊരുവൻെറ ഹൃദയത്തിലും ഭക്തിയുടെ തരംഗങ്ങൾ സൃഷ്ടിക്കുവാൻ പര്യാപ്തമായിരുന്നു എല്ലാ ജീവജാലങ്ങളും സുഷുപ്തിയിലാണ്ടു. പ്രകൃതിയാകമാനം നിശ്ശബ്ദമായിരിക്കുന്ന രാത്രിയുടെ മദ്ധ്യയാമങ്ങളിൽ പാതിരായും കൂടാതെ എഴുന്നേററുനിന്നു പ്രാർത്ഥിക്കുകയും സങ്കീർത്തനം വായിക്കുകയും ചെയ്യുന്നതിൽ തിരുമേനി പ്രദർശിപ്പിച്ചിരുന്ന നിഷ്ഠ പിൻതലമുറകൾക്കു മാതൃകായോഗ്യമാണു്. പ്രഭാതത്തിൽ പ്രാർത്ഥനയ്ക്കായി 4. 30-നു് തിരുമേനി ഉണരും. ആ ഉണരുന്ന സമയം തന്നെയാണു് കഴിഞ്ഞ ജനുവരി 3-ാതീയതി വെള്ളിയാഴ്ച നശ്വരമായ ഈ ലോകത്തിൽനിന്നും മഹത്തായ ആത്മലോകത്തിലേക്കു തിരുമേനി ഉണർന്നതു്. തിരുമേനി പ്രാർത്ഥനാജീവിതം നയിച്ചിരുന്നു എന്നുമാത്രമല്ല പ്രാർത്ഥനയിൽ ആനന്ദമനുഭവിക്കുകയും ദൈവസംസർഗ്ഗത്തിൻെറമാധുര്യം ആസ്വദിക്കുകയും ചെയ്തുകൊണ്ടിരുന്നു. ദൈവസംസർഗ്ഗത്തിൽ ആനന്ദിക്കുന്ന ഒരുവനുമാത്രമേ അതിൽ ഉൽക്കടമായ വ്യ

ഗ്രത കാണുന്നുള്ളു. പ്രാർത്ഥന തിരുമേനിയുടെ ശക്തി ആയിരുന്നു. ഭക്ഷണത്തെക്കാൾ പ്രാർത്ഥന അനുപേക്ഷണീയമായിരുന്നു തിരുമേനിക്ക്.

പ. പിതാവിനെപ്പോലെ ഇത്രയധികം ദിവ്യബലി അർപ്പിച്ചിട്ടുള്ള മറ്റൊരു മേല്പട്ടക്കാരനോ പട്ടക്കാരനോ ഉണ്ടെന്നു തോന്നുന്നില്ല. തിരുമേനി വി. കർബ്ബാന അർപ്പിക്കുമ്പോൾ അവിടത്തെ ഭരിച്ചിരുന്ന തേജസ്സ് ഒന്നു കാണേണ്ടതുതന്നെ. കർബ്ബാന അർപ്പിക്കുന്തോറും തന്റെ ആരോഗ്യം വർദ്ധിക്കുന്നതായി തിരുമേനി കല്പിക്കാറുണ്ടായിരുന്നു. "ഈ അപ്പം ഭേദപ്പെട്ട ശരീരമായിത്തീരുകയും ഈ വീഞ്ഞു ഭേദപ്പെട്ട രക്തമായിത്തീരുകയും ചെയ്യുന്ന നാഴികയിൽ ഞങ്ങൾ ആത്മീക ചിറകുകളാൽ നിന്റെ സന്നിധിയിലേക്കു പറന്നുയരുമാറാകണമേ" എന്നുള്ള വി: കർബ്ബാനയുടെ പ്രുമ്യൂനിലെ പ്രാർത്ഥന, അതു തിരുമേനി നിർവഹിക്കുമ്പോൾ അനുഭവവേദ്യമായിത്തീർന്നിട്ടുള്ള ആരാധകർ അനേകരുണ്ട്. വി: കർബ്ബാന അർപ്പിക്കുമ്പോൾ തിരുമേനി ഒരു മാലാഖാ ആയി മാറുന്നോ എന്നു തോന്നിപ്പോകും. അഭൗമമായ തേജസ്സാണ് ആ മുഖാരവിന്ദങ്ങളിൽ അപ്പോൾ കളിയാടുന്നത്. കപ്പദോക്യായിലെ മാർ ബസ്സേലിയോസ് വി: കർബ്ബാന അർപ്പിച്ചുകൊണ്ടിരിക്കുമ്പോൾ ദർഗായിൽ നിന്ന് അദ്ദേഹത്തിന്റെ പാദങ്ങൾ ഉയരാറുണ്ടായിരുന്നു എന്നു ചില ഗ്രന്ഥകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. ശരീരപ്രകാരം അല്ലെങ്കിലും ആത്മപ്രകാരം തിരുമേനി ഉയരത്തിലേക്കു കരേറുന്ന ഒരനുഭവം തന്നെയായിരുന്നു വി. കർബ്ബാനയിൽ സംഭവിച്ചുകൊണ്ടിരുന്നതെന്നു പറയുമ്പോൾ അതിശയോക്തിയാണെന്ന് തോന്നിയേക്കാം. എന്നാൽ തിരുമേനിയെ അടുത്തറിയാവുന്നവർക്ക് അത് അവിശ്വസനീയമോ അതിശയോക്തിയോ അല്ല തന്നെ.

പ്രസംഗങ്ങൾക്കു തിരുമേനി മുൻകൂർ ഒരുങ്ങുക പതിവില്ല. വി. കർബ്ബാന മദ്ധ്യേയുള്ള പ്രസംഗങ്ങളാണു താരതമ്യേന കൂടുതൽ ഉജ്ജ്വലത്തായിരിക്കുക. വേദസൂക്തങ്ങളുടെ മറഞ്ഞുകിടക്കുന്ന മർമ്മങ്ങൾ സുലളിതമായി നിർഗ്ഗളിക്കയാണപ്പോൾ. തിരുമേനിക്ക് ആധുനികകാലത്തെ വേദശാസ്ത്രഡിഗ്രികളൊന്നുമില്ല. പക്ഷെ, ന്യായപ്രമാണത്തിലെ അത്ഭുതകാര്യങ്ങളെ കാണുവാൻ തിരുമേനിയുടെ കണ്ണുകൾ തുറന്നിരുന്നു. അവ തിരുമേനി വേണ്ടുവോളം വിതറിക്കൊടുക്കുന്നു. അവ ഭക്തിസംവർദ്ധകങ്ങളും പുതിയ അറിവുകൾ പ്രദാനം ചെയ്യുന്നവയുമാണ്. അതേസമയം സത്യവിശ്വാസാധിഷ്ഠിതവും യുക്തിയുക്തവുമായിരിക്കും. ഗംഭീരസുന്ദരമായ ആ വദനത്തിൽനിന്നും മേഘനാദപ്രഭാവത്തോടെയാണ് അവിടത്തെ വാഗ്ധോരണി പ്രവഹിക്കുന്നത്.

നമ്മുടെ ആരാധനകൾ സ്വർഗ്ഗത്തിൽ നടക്കുന്ന ആരാധനയുടെ തനിരൂപത്തിലുള്ളവയാണ് എന്നു സംശയലേശമന്യേ തിരുമേനി വിശ്വസിച്ചിരുന്നു. ആ വിധത്തിൽ തന്നെ അനുഭവപ്പെട്ടുമിരുന്നു. തിരുമേനി വി. കർബ്ബാന അർപ്പിച്ചിട്ട് ഇറങ്ങിവരുമ്പോൾ എന്തൊരു സംതൃപ്തിയും സന്തോഷവുമാണ് ആ മുഖത്ത്! ഒന്നു കാണേണ്ടതു തന്നെ

നമ്മുടെ സഭയുടെ പാരമ്പര്യങ്ങൾ തിരുമേനി കാത്തുസൂക്ഷിച്ചു. അവയ്ക്കു ഭംഗം വരുത്തുന്ന ഒരു പ്രവൃത്തിയും തിരുമേനി സഹിക്കുമായിരുന്നില്ല. ആ വിധത്തിൽ ആരെങ്കിലും പ്രവർത്തിക്കുന്നത് തിരുമേനിക്ക് കോപഹേതുകവുമായിരുന്നു. പട്ടക്കാരും ശെമ്മാശ്ശന്മാരും തലമുടി വളർത്തരുത്; പട്ടക്കാർ താടി കത്രിക്കരുത്; നിർദ്ദിഷ്ട വേഷങ്ങൾ അണിയണം ഈ വക കാര്യങ്ങളിൽ നിർബന്ധബുദ്ധിയായിരുന്നു തിരുമേനി. "ആചാര്യൻ ജനമാകരുത്". തിരുമേനി പലപ്പോഴും ഉദ്ധരിക്കുന്ന ഒരു വാക്യമാണിത്. അഹരോൻഗൃഹം ഇസ്രായേൽ ഗോത്രങ്ങളിൽ നിന്നു പ്രത്യേകം വേർതിരിക്കപ്പെട്ടതുപോലെ വൈദികർ ജനങ്ങളിൽ നിന്നും വിശിഷ്യാ വിളിച്ചുടപ്പിക്കപ്പെട്ടവരാകയാൽ അതിനു തക്കവണ്ണം ബാഹ്യമായും ആന്തരികമായുമുള്ള നില പാലിക്കണമെന്നു തിരുമേനിക്കു നിർബന്ധമുണ്ടായിരുന്നു. ഇതു കേവലം ഒരു ബാഹ്യാചാരമല്ലേ എന്നു ചിലർ ചോദിച്ചേക്കാം. വൈദികനു അവന്റെ വിളി അറിഞ്ഞു ജീവിക്കുന്നതിന് ഇവയെല്ലാം ആവശ്യമാണ്. ഈ അടുത്ത കാലത്ത് വൈദികർക്കു വിവാഹം ചെയ്യാമോ എന്ന ഒരു പ്രശ്നം ഉത്ഭവിച്ചു. വൈദികൻ (പട്ടക്കാരൻ) വിവാഹം ചെയ്താൽ അവൻ തന്റെ ദർഗായിൽനിന്നു വീണുപോകും എന്നുള്ള കാനോൻ നിയമം പട്ടക്കാർ വിവാഹം ചെയ്യാനനുവദിക്കുന്നില്ല എന്നു തിരുമേനി വ്യക്തമാക്കി. നിയമം ധിക്കരിച്ചു വിവാഹം ചെയ്ത പട്ടക്കാരൻ വി. കർബ്ബാന അർപ്പിക്കാൻ അയോഗ്യനാണെന്നു തിരുമേനി പ്രഖ്യാപിച്ചു. മറ്റ് ഓർത്തഡോക്സ് സഭകളുടെ നിലപാടും ഇതുതന്നെയാണെന്നറിഞ്ഞപ്പോൾ തല്പരവാദികൾക്കു മനസ്സിലായി ഇതു കേവലം നിർബന്ധബുദ്ധിയല്ല എന്ന്. വേലി പൊളിക്കുന്നവനെ പാമ്പു കടിക്കും; അതിനാൽ വേലി പൊളിക്കരുത് എന്നു തിരുമേനി ഉദ്ഘോഷിച്ചു. "നിന്റെ പിതാക്കന്മാരുടെ മുമ്പിനാലേയുള്ള അതിരിനെ നീ ലംഘിക്കരുത്" എന്നു കാനോനും അനുശാസിക്കുന്നു. ഏതായാലും വിശ്വാസാചാരങ്ങളുടെയും പാരമ്പര്യങ്ങളുടെയും ശക്തനായ കാവൽക്കാരനായിരുന്നു തിരുമേനി.

പരിശുദ്ധ പിതാവു സ്നേഹസമ്പന്നനായിരുന്നു. അവിടത്തേക്ക് ആരോടും ഒരു പിണക്കവുമില്ലാ

# രണ്ട് അനുഭവസാക്ഷ്യങ്ങൾ

പ. ബാവാ തിരുമേനി കാലംചെയ്ത ദിവസമായ 1964 ജനുവരി 3-ാംതീയതി വെള്ളിയാഴ്ച വെളുപ്പിനു പരുമല സിമ്മനാരിയിൽ അസാധാരണവിധം സുഗന്ധദ്രവ്യത്തിന്റെ വാസന ഉണ്ടായി. ഉടൻതന്നെ അസി. മാനേജർ ദിവ്യശ്രീ മത്തായി കത്തനാർ ഉണർന്നു ലൈററു ഇടുകയും അവിടെ ഉണ്ടായിരുന്നവർ എല്ലാവരും ചേന്നു ചാപ്പലിലെത്തി പ്രാർത്ഥന നടത്തുകയും ചെയ്തു. പത്തു മിനിററു കഴിഞ്ഞപ്പോഴേക്കും പ. ബാവാ തിരുമേനി കാലംചെയ്ത വിവരം ടെലിഫോണിലൂടെ വിളിച്ചറിയിക്കപ്പെട്ടു. (ഈ വാത്ത 4-1-64-ലെ മനോരമയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്.)

*  *  *  *

പ. ബാവാ തിരുമേനി കാലം ചെയ്ത അന്നു രാത്രി, ഞാൻ പതിവുപോലെ, പതിരാപ്രാർത്ഥന നടത്തി. പ്രാർത്ഥനയിൽ "എന്റെ തിരുമേനിയെ വേദനപ്പെടുത്തരുതേ! പരിശുദ്ധ മാലാഖമാരെ വിട്ടു് ആശ്വസിപ്പിക്കണമേ, തിരുമേനിയുടെ രോഗവ്രണം വ്യാപകമാകാതെ കാത്തുകൊള്ളണമേ" എന്നു പ്രത്യേകം അപേക്ഷിച്ചു. പ്രാർത്ഥനാനന്തരം ഞാൻ കിടന്നുറങ്ങി. എന്റെ ഉറക്കത്തിൽ പരിശുദ്ധ തിരുമേനി നല്ല ആരോഗ്യത്തോടും മുഖശോഭയോടുംകൂടി മിന്നുന്ന വെള്ളനിലയങ്കി ധരിച്ചുകൊണ്ടു് നില്ക്കുന്നതായി എനിക്കു കാണപ്പെട്ടു. തിരുമനസ്സിലെ അകമ്പടി സേവിക്കാനായി പലരും പിന്നിലുണ്ടായിരുന്നു. പരിശുദ്ധ പിതാവിനെ സ്വീകരിക്കാനായി ഞാൻ കട്ടിലിൽനിന്നു് ഞെട്ടി എഴുന്നേററു നിലത്തുനിന്നു. അപ്പോഴാണു് ബാവാതിരുമേനി രോഗത്തിൽ കിടക്കയാണല്ലോ എന്ന ഓർമ്മ വന്നതു്. സമയം $4\frac{1}{2}$ മണിയായിരുന്നു അപ്പോൾ. എന്റെ മനസ്സിൽ പെട്ടെന്നു വന്നതു് തിരുമേനി കാലം ചെയ്തുപോയി എന്ന വിചാരമാണു്. ഞാൻ പൊട്ടിക്കരഞ്ഞു. എന്റെ മകൾ കുഞ്ഞൂഞ്ഞമ്മ ഓടിവന്നു് എന്നെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു. ഞാൻ അപ്പോൾതന്നെ ദേവലോകത്തേക്കു തിരിച്ചു. ഏതാനും നടന്നുകഴിഞ്ഞപ്പോഴേക്കും പ. പിതാവിന്റെ നിര്യാണവാർത്ത അറിയിച്ചുകൊണ്ടു മുൻസിപ്പൽ സൈറൺ മുഴങ്ങി

(പാലത്തു മാണി ഉതുപ്പ്-വേളൂർ)

# വാർത്തകളും കുറിപ്പുകളും

## മാർ തീമോത്തിയോസ് തിരുമേനി ഭരണമേറെറടുത്തു

പ. കാതോലിക്കാബാവാ തിരുമേനി കാലം ചെയ്തതിനെ തുടർന്നു് തിരുമനസ്സിലെ പിൻഗാമിയായി 1962 മേയ് 17-ാംതീയതി കൂടിയ അസ്സോസിയേഷൻ തെരഞ്ഞെടുത്തിട്ടുള്ള—ഔഗേൻ മാർ തിമോത്തിയോസ് തിരുമേനി മലങ്കരമെത്രാപ്പോലീത്താ സ്ഥാനം ഏറെറടുത്തു. മാർ തോമ്മാ ദീവന്നാസ്യോസ്, പത്രോസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ഈവാനിയോസ്, ഗീവറുഗീസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ കൂറീലോസ് എന്നീ തിരുമേനിമാർ ചേർന്നു 3-1-64-ൽ പുറപ്പെടുവിച്ച കല്പനയിൽ ഇപ്രകാരം പ്രസ്താവിച്ചു.

"പ. പിതാവിന്റെ ദേഹവിയോഗം നമ്മുടെ സഭയ്ക്കു നികത്തുവാൻ കഴിയാത്ത ഒരു നഷ്ടമാണു്. എന്നാൽ തിരുമനസ്സിലെ കാലശേഷം സഭാഭരണകാര്യങ്ങൾക്കു യാതൊരു വിഘ്നവും വരരുതു് എന്നു മുൻകൂട്ടികണ്ടു് തിരുമനസ്സിലെ പിൻഗാമിയായി ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ മുറപ്രകാരം തെരഞ്ഞെടുത്തു നിശ്ചയിച്ചിരുന്നതും അദ്ദേഹം അതനുസരിച്ചു മലങ്കരമെത്രാപ്പോലീത്താസ്ഥാനം ഏറെറടുത്തിരിക്കുന്നതും നമുക്കു് ആശ്വാസത്തിനു വഴി നൽകുന്നുണ്ടു്. അദ്ദേഹത്തെ കാതോലിക്കാ ആയി അവരോധിക്കുന്ന ദിവസം മുതലായവ ആലോചിച്ചു നിശ്ചയിച്ചു് സ്ഥാനാരോഹണം നടത്തുന്നതിനു പ. പാത്രിയക്കീസ് ബാവാ തിരുമേനിയെ ക്ഷണിക്കുന്നതും സ്ഥാനാരോഹണം ക്രമപ്രകാരം നടത്തുന്നതുമാണു്.

## പ. പാത്രിയർക്കീസ് ബാവാ തിരുമേനിയെ ക്ഷണിച്ചു

മലങ്കര മെത്രാപ്പോലീത്താ ആയ മാർ തീമോത്തിയോസ് തിരുമേനിയെ കാതോലിക്കാ ആയി വാഴിക്കുന്നതു സംബന്ധിച്ചു പാത്രിയർക്കീസ് ബാവാ തിരുമേനിയെ മലങ്കരയിലേക്കു നമ്മുടെ തിരുമേനിമാർ ക്ഷണിച്ചിരിക്കുന്നു.

# THE MALANKARA SABHA

License No. 475 Dated 11th April 1946—Registered No. K 24


## കേഴുക മനമേ കേഴുക


(റവി. വി. എബ്രഹാം, പുതുപ്പള്ളി ടീച്ചർ, എം. ഡി. സിമ്മനാരി)


(കേക)

കേഴുക മനമേ, നീ കേഴുക ദിവാരാത്രം
മാഴ്കലാണന്നുവേലമേഴകൾക്കെന്നായ് വിധി

എറെനാളഹോരാത്രം നീരമാറാക്കിക്കൊണ്ട്
മാറിയങ്ങകന്നല്ലോ സ്നേഹത്തിൻ മൂർത്തീഭാവം

കിഴക്കൻസഭയ്ക്കെല്ലാമധിപൻ ബസ്സേലിയോസ്
വഴിപോൽ വസിച്ചതാം ഹർമ്മ്യമേ കേഴുന്നീയും

സഹസ്രപൂർണ്ണേന്ദു വിലധികം കണികണ്ട
സഹർഷമൂത്തേ നീയുമെങ്ങളെ വെടിഞ്ഞെതന്നോ?

ഭക്തിയും നൈർമ്മല്യവും വിദ്യയും വിശ്വാസവും
ഒത്തിണങ്ങിയ താതാ നിൻപാദം നമിപ്പു ഞാൻ

സ്നേഹമെന്നരിയവാക്കാമായുധം പ്രയോഗിപ്പാൻ
ദേഹിയേ വരിച്ചോരുദേഹമായിരുന്ന നീ

സ്നേഹത്തിൽപൊതിഞ്ഞതാമുഗ്രശാസനത്തിങ്കൽ
കിടിലംകൊള്ളാതുള്ള നരരില്ലോകേ തുച്ഛം

മോശയ്ക്കു മരുഭൂവിൽ കിട്ടിയ തേജോരൂപം
ദർശിക്കാമെന്നാനിശം ദിവ്യനിൻമുഖത്തിങ്കൽ

ദേവലോകത്തിന്നന്നും ദൈവചൈതന്യംചേർത്ത
ആത്മികപിതാവേ, നിൻദർശനം ലഭിച്ചതാം

നേത്രങ്ങൾക്കിന്നീദിനം ബാഷ്പധാരിദ്ര്യംവന്ന-
തത്ഭുതമല്ല വരാം താതപോന വൻ സിന്ധുവും

മാർഗ്ഗദർശകനായിവർഗ്ഗത്തിൻ രക്ഷയ്ക്കുന്നാം
സ്വർഗ്ഗീയമാർഗ്ഗംകാട്ടി നിർഗ്ഗമിച്ചല്ലോനീയും.

ക്രിസ്തനാം രക്ഷിതാവേ, ഞങ്ങൾതൻപിതാവിനേ
ശാശ്വതമാം സ്വർഗ്ഗത്തിങ്കൽ ചേർത്തനിൻകൃപയോർത്ത്

ബാഷ്പത്തെ തടുക്കുന്നു, പ്രാർത്ഥനയർപ്പിക്കുന്നു;
ആശ്വാസംകൈക്കൊള്ളുന്നു; കാക്കുക ഞങ്ങളെ നീ.

—0—

## വൈദികസിമ്മനാരി
### ബി. ഡി. കോളജായി ഉയർത്തുന്നു

കഴിഞ്ഞ ജനുവരി അവസാനവാരത്തിൽ കൂടിയ സെറാമ്പൂർ യൂണിവേഴ്സിറ്റി സെനററ് നമ്മുടെ വൈദികസിമ്മനാരി സെറാമ്പൂർ സർവ്വകലാശാലയോട് ഘടിപ്പിക്കുന്നതിനും ബി. ഡി. കോളജായി ഉയർത്തുന്നതിനും തീരുമാനിച്ചിട്ടുള്ളതായി അറിയുന്നു.


Edited Printed and Published by the Rev Fr. T.C. Jacob at the Basil Press, Kottayam.